പുസ്തകം ൩ ലക്കം ൧൧

൧൮൯൪-൯൫ ൧൦൭൦ വൃശ്ചികം ൩൦ നു

# മലങ്കര

# ഇടവകപത്രിക



മാസത്തിൽ ഒരിക്കൽ പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കർത്താവായ യേശുക്രിസ്തുവിൻെറ കുരിശിങ്കലല്ലാതെ

പുകഴ്ച ചെയ്വാൻ സംഗതി വരരുതു.

(മാർ പൌലുസ.)

## സംഗതിവിവരങ്ങൾ.

☞ പ്രത്യേകനോട്ടീസ

പത്രസഖികൾ പ്രത്യേകം ദൃഷ്ടിവെപ്പാൻ.

ഇടവകപത്രികയുടെ വരിപ്പണം പിരിപ്പാൻ ശിപായി പുതുകാട്ടു ഉതുപ്പകോരള കല്ലിച്ചേരി തേവരുഴത്തിൽ ഗീവറുഗീസു ഉമ്മണ്ണിതോമ്മാ തുമ്പമൺ കൈയ്യാലാത്തു ഗീവറുഗീസു എന്നിവരെ രെസീതുസഹിതം അയച്ചിരിക്കുന്നതിനാൽ വായനക്കാർ ദയവുചെയ്തു അവധിയും ഒഴിവുകഴിവും പറയാതെ വരിപ്പണം കൊടുത്തു രെസീതു വാങ്ങണമെന്നു അപേക്ഷിക്കുന്നു.

എല്ലാവരുടെയും വീടുകളിൽ ആളയക്കുന്നതു പ്രയാസവും ദൂരസ്ഥലങ്ങളിലേക്കു ആളയക്കുന്നതു അസാദ്ധ്യവും ആകകൊണ്ടു ശിപായി വരാതിരിക്കുന്ന സ്ഥലങ്ങളിലുള്ള വരിക്കാർ തപാൽ മാർഗ്ഗമൊ അഞ്ചൽ മാർഗ്ഗമൊ പണം എത്തിച്ചുതരണമെന്നും അപേക്ഷിക്കുന്നു.

എന്നു മാനേജർ.

തയ്യാർ.

ചെറിയ അക്ഷരത്തിലും പോക്കററിൽ ഇടാവുന്നവിധം വലിപ്പത്തിലും നമസ്കാരപുസ്തകങ്ങൾ തയ്യാറായിരിക്കുന്നു. സാധാരണ ദിവസങ്ങളിലെയും നോമ്പു ദിവസങ്ങളിലെയും ക്രമങ്ങൾ ഒന്നിച്ചും ആവശ്യംപോലെ ഭിന്നിച്ചും കെട്ടികൊടുക്കാവുന്നതാണ. മുഴുവൻ പുസ്തകത്തിനു വില പണം ൪ തുകൽ ഇട്ടതിനു ശ്രുപാ ൨ തപാൽ മാർഗ്ഗം രൊക്കവിലയ്ക്കൊ വാല്യുപെയബിളായൊ അയച്ചുകൊടുക്കാം.

# ADVERTISEMENTS

മാർതൊമാസുഅച്ചുക്കൂട്ടത്തിൽ വില്പാനുള്ളപുസ്തകങ്ങൾക്കു വിവരം.

| | | വില | ചക്രം |
|---|---|---|---|
| ൧ | വൈദ്യമാലിക എന്ന ശികിത്സപുസ്തകം | ശ്രുപാ ൧ | ,, |
| ൨ | മുഴുവൻ നമസ്കാരക്രമം | | ൰൬ |
| ൩ | നിത്യനമസ്കാരക്രമം | | ൯ |
| ൪ | നോമ്പിന്റെ നമസ്കാരക്രമം | | ൭ |
| ൫ | റോമ്മാ മേലധികാരം The Roman Supremacy | | ൭ |
| ൬ | മതസംഗതികൾ. | | ൫ |
| ൭ | ബുക്കുകമ്മട്ടി വക രണ്ടാംപാഠം. | | ൩ |
| ൮ | കണക്കു പുസ്തകം | | ൨ |
| ൯ | കുർബ്ബാനക്രമം | | ൧ |
| ൰ | കുട്ടികൾ അഭ്യസിക്കേണ്ട സുശീലങ്ങൾ | | ൧ |
| ൰൧ | ഒന്നാം ചോദ്യോത്തരം | | ൧ |
| ൰൨ | ശ്രു: പത്രോസിന്റെ സിംഹാസനം | | ൧ |
| ൰൩ | പ്രസംഗം (പഴയപള്ളിൽദാവീദുകത്തനാർവക) | | ൰ |
| ൰൪ | ക്രിസ്തീയ കീർത്തനം | | ൨ |
| ൰൫ | മതോപദേശപാലനം | | ൰൪ |
| ൰൬ | ചെറിയ നമസ്കാരക്രമം (പോക്കററ് ബുക്ക) | | ൰൬ |

കച്ചവടക്കാൎക്കു പത്തിനു ഒന്നരയും രൊക്കവിലയ്ക്കു പത്തിനു രണ്ടുംവീതം കമീഷൻ കൊടുക്കുന്നതാകുന്നു.



# ചരമശ്ലോകം.

ദിവ്യശ്രീതിങ്ങിവിങ്ങിദ്ധരണിയിൽവിലസീടുന്നക്രിസ്തീയസംഘം
നിർവ്യാജംതാൻഭരിച്ചായതിനനുദിനംസംക്ഷേമമക്ഷാമമേകി
ഭവ്യന്മാരാൽപുകഴ്ത്തപ്പെട്ടുമൊരുയശസാവാണിടുംപാത്രിയർക്കീ
സ്സൃഷ്ടിത്തട്ടിന്നുവിട്ടെന്നതുസകലജനത്തിന്നുമുൾത്താപമത്രേ. ൧.

പത്രോസിൻറെമഹത്വമേറിവിലസുംസിംഹാസനംവാണിരു
ന്നിത്രത്തോളവുമിങ്ങുതൻകുലമതിൽശ്രേയസ്സുശ്രേയസ്കരം
ചിത്രംചേർത്തമഹാനുഭാവനിവിടത്തെപ്പോലെന്നാരുള്ളത
ച്ചിത്രംകണ്ടറിയേണ്ടതായദശയൊഹാഹന്തസന്താപദാ ൨.

കൊല്ലംനല്ലായിരത്തിൽപരമെഴുപതുചേർന്നുള്ളതാംകന്നിമാസെ
ചെല്ലുംനാലോട്ടുചേരുന്നിരുപതുതികയുംനാളിലാഭൌമവാരെ
കല്യശ്രീപാത്രിയർക്കീസിതിമഹിതപദംപ്രാപ്തനാമമ്മഹാത്മാ
സ്വർല്ലോകംപൂകയാനിദ്ധരയൊട്ടുവിരഹംചേർത്തിതെന്നാർത്തിദാമോ. ൩.

ദുർവ്വാരാനല്പഗാംഭീര്യവുമമിതദയാപൂരവുംനേരുചേരും
സർവ്വാരംഭങ്ങളുംതൻമതമതിലതിവിശ്വാസമിത്യാദികൊണ്ടും
ദുർവ്വാസസ്സിന്നുതുല്യൻമഹിതതരതപശ്ശക്തിയാലുംമഹാന
ന്നാശ്വാസംചെയ്യുന്നപ്രാണികളുടെകുലരക്ഷകൻപക്ഷിച്ചിടട്ടെ. ൪.

ശ്രീവിക്ടോറിയരാജ്ഞിതുർക്കിയിലെഴുംസുൽത്താനുമാറഷ്യയിൽ
മേവീടുന്നൊരുചക്രവർത്തിയിവരാൽസമ്മാന്യനായ്ധന്യനായ്
കേൾവിപ്പെട്ടൊരുപേറട്ടിയാക്കീതിപദംകൈക്കൊണ്ടനേകാണ്ടിരു
ന്നീവിശ്വത്തെവെടിഞ്ഞുപോയൊരുമഹാബാവാജയിക്കേണമെ. ൫

മാറാൻമാറിശനാത്തിയോസ്സിതിമഹാസ്ഥാനംവഹിച്ചെന്നുമെ
മാറാതുള്ളമഹമ്മദീയഖലസംബാധാധിയിൽനിന്നുതാൻ
ഏറീടുംതൻപ്രജകളെരക്ഷിച്ചവർക്കായുടൻ
തീരായിട്ടഭയംകൊടുത്തവിജയീബാവാജയിക്കേണമെ. ൬

ആയില്യംനാളിലായുള്ളൊരുഗുണനിധിയാംവഞ്ചിരാജാവിൽനിന്നും
മായംവിട്ടുള്ളമുദ്രാദികൾബഹുമതിയായ്വാങ്ങിമങ്ങാതവണ്ണം
ന്യായംവിട്ടുള്ളരാതിപ്രജമതിനെയടക്കിപ്പുലിക്കോട്ടിലുള്ളീ
ന്യായാന്യായജ്ഞനാകുംനയനിധിഡയനീഷ്യസ്സിനീരാജ്യമേകി ൭

കൊളംബോബ്ബുമതൻപതിക്കൽമലയാളത്തെത്തിയുൾത്താരതിൽ
കാളുംകൌതുകമോടുതൻസഭയുറപ്പിച്ചിങ്ങുപച്ചമ്മഹാൻ
മേളംചേർന്നൊരുതച്ചരിത്രമിതുപോലോരോന്നുചിന്തിക്കിലുൾ
ക്കാളുംതാപമിതാർക്കുതദ്വിരഹമീപ്പാർത്തട്ടിലേകാത്തതും ൮

തൊണ്ണൂറൊടൊത്തുനാലുംതികയുമൊരുവയസ്സായിഭൂവിട്ടുപോയാ
വിണ്ണോരുംക്ലിപ്തമല്ലേതരപദവിയിലായിട്ടുപായിച്ചിദാനീം
കണ്ണീരോടൊത്തനസ്രാണികളനുദിവസംപാഴ്മാറായ്വിയോഗം
തിന്നുംചേർത്തുള്ളബാവാനിജപിതൃവലഭാഗത്തുവാഴുന്നുധന്യൻ ൯

അമേറിക്കാസിലോൺതുടങ്ങിയമഹാരാജ്യങ്ങളിൽപുത്തനായ്
ചെമ്മേതന്മതസമ്മതംകലരുമാക്രിസ്തീയസംഘത്തെയും
സമ്മോദത്തൊടുചേർന്നവർക്കുടനെമെത്രാന്മാരെയുംനൽകിയു
ള്ളമ്മാന്യൻഭുവനംവെടിഞ്ഞതുമഹാലോകർക്കുശോകപ്രദം ൧൦

അമ്പലപ്പുഴ മാധവപൊതുവാൾ

മലങ്കര

# ഇടവകപത്രിക

---

## ക്രിസ്തീയ പാരമ്പര്യം

൩൦ാം പ്രമേയത്തെക്കുറിച്ചു ഞങ്ങൾ എഴുതിയ ഏഴു പ്രസംഗങ്ങളും അമ്പലം വിഴുങ്ങിയ കൺകെട്ടുകാരന്റെ വിദ്യപോലെയാണെന്നാണ ഈയ്യിടെ ചില വിവരമില്ലാത്ത വിദ്വാന്മാരുടെ അഭിപ്രായമെന്നു മുമ്പെ പറഞ്ഞിട്ടുണ്ടല്ലൊ. എന്നാൽ വിശ്വവിശ്രുതമായ ഒക്സഫോർഡു സർവകലാശാലയിലെ മെമ്പറന്മാരാൽ ചമയ്ക്കപ്പെട്ട ‘‘ട്രാക്റ്റ്സ് ഫോർഡ് ടെ.’’ എന്ന ൧൮൩൦-ലെ പ്രസംഗങ്ങളുടെ ൪-ാം നമ്പ്രിൽ ൩-ാം പ്രസംഗത്തിൽ നിന്നു ചില ഭാഗങ്ങൾ താഴെ ചേർക്കുന്നു. സർവകലാശാലയിലെ ആ മെമ്പറന്മാരും അമ്പലംവിഴുങ്ങികളാണെങ്കിൽ അവരുടെ പിന്നാലെ അമ്പലം വിഴുങ്ങിയാകുന്നതു ഞങ്ങൾക്കും ആക്ഷേപകരമാകയില്ല.

‘‘മെശിഹായിൽ മരിച്ചുപോയവരുടെ ഓർമ്മ കഴിക്കുന്നതിനെക്കുറിച്ചു എഴുതി കാണുന്ന ആദ്യത്തെ സംഭാഷിതാവു ശുദ്ധ: യോഹന്നാന്റെ മരണം മുതൽ ൧൦൦-ാം വർഷത്തിൽ ജീവിച്ചിരുന്ന തെർത്തുല്യാൻ ആകുന്നു. പിന്നാലെ ഉണ്ടായ പിതാക്കന്മാരായ ഓറിജെൻ, കുപ്രിയാനോസ, എവുസെബിയൂസ, യെറുശലേമിന്റെ കൂറിലോസ, ഇവരും ഇതിനെ ബലമായി സാക്ഷിക്കുന്നു എങ്കിലും ഈ നടപടി അപ്പോസ്തോലകാലത്തെതാണെന്നു തെളിയിപ്പാൻ ഈ സാക്ഷികൾ പഴക്കം മതിയായില്ലെന്നാണ (തർക്കക്കാർ) പറയുന്നതു. ആ കാലത്തിനകം തെറ്റുകൾ നുഴഞ്ഞു കയറിയിരിക്കാം. തെർത്തുല്യാൻ ഏകമനുഷ്യൻ ആകുന്നു. അവൻ തെറ്റിയിട്ടുണ്ടു, അവനെക്കാൾ സ്പഷ്ടമായും പുരാതനമായും ഇരിക്കുന്ന തെളിവുവേണം എന്നിങ്ങനെ ഇവർ പറയുന്നു. കൊള്ളാം. അങ്ങിനെ ഇരിക്കട്ടെ. ശുദ്ധ. യോഹന്നാന്റെ മരണശേഷം ൧൦൦-ാമാണ്ടിൽ തെർത്തുല്യാൻ ഇതു ആദ്യമായി പറയുന്നു എന്നിരിക്കട്ടെ. ശുദ്ധ പൌലൊസ ഫിലെമൊന എഴുതിയ ലെഖനത്തെക്കുറിച്ചു സൂചകമായിട്ടെങ്കിലും ആദ്യമായി പറഞ്ഞിട്ടുള്ളതു ഈ തെർത്തുല്യാൻ ആകുന്നു. അതു പേർവിവരിക്കാതെ സൂചകം മാത്രമാകുന്നു. പിൻകാ

ലത്തു എവുസെബിയൂസും ഓറിജനും ഈ ലേഖനത്തെക്കുറിച്ചു പറയുന്നു. പിന്നീടു ശുദ്ധ യെറൊം തന്റെ കാലത്തും ഈ ലേഖനത്തെക്കുറിച്ചു തർക്കമുണ്ടെന്നും അതു അംഗീകരിക്കപ്പെട്ട പുസ്തകമാണോ എന്നു സംശയിക്കുന്നവർ ഉണ്ടെന്നും പറയുന്നു. ഇനി ഞാൻ ചോദിക്കുന്നതു എന്തെന്നാൽ: ഫിലെമോന്നു എഴുതിയ ലേഖനം ശുദ്ധ പൌലൊസിന്റേതാണെന്നും വിശ്വാസികളായ മരിച്ചവർക്കുവേണ്ടിയുള്ള ഓർമ്മ അപ്പൊസ്തോല കാലത്തേതല്ലെന്നും പറയുന്നതു എങ്ങിനെ? മേല്പറഞ്ഞ കാലം മുതൽ ഫിലെമോന്റെ ലേഖനം ശുദ്ധ പൌലൊസിന്റേതാണെന്നും ആ കാലം മുതൽ തന്നെ മുന്നൂറു വർഷം മുമ്പുവരെ മരിച്ചവരുടെ ഓർമ്മയും ഒരു ദൈവികമുറയായി ആചരിച്ചുവന്നു എന്നും എല്ലാവരും സമ്മതിക്കുന്നു. പിതാക്കന്മാരുടെ വേറെ തെളിവു കൂടാതെ ശുദ്ധ പൌലൊസ ഫിലെമൊന്നു എഴുതിയ ലേഖനം വേദമായി ആദ്യം മുതലെ വിചാരിക്കപ്പെട്ടുവന്നു എന്ന ഈ ഏക ചരിത്രസാക്ഷിയാൽ നമുക്കു അംഗീകരിക്കാമെങ്കിൽ ശുദ്ധ കുർബ്ബാനയിൽ മരിച്ചവരെ ഓർക്കുന്നതിനെക്കുറിച്ചും അപ്രകാരം വിശ്വസിക്കുന്നതിനു ഇതിലും തൃപ്തികരമായ തെളിവു സുബോധമുള്ള മനസ്സിനു വേണ്ടാ എന്നു ഞാൻ ഉത്തരം പറയുന്നു. ഈ ഓർമ്മയും ആദ്യം മുതലെ സഭയിൽ ആചരിച്ചുവന്നതാകുന്നു. ൧൬-ാം നൂററാണ്ടിൽ സഭയിൽ മാററം വരുത്തിയവർ (ഇംഗ്ലീഷ നവീകരണക്കാർ) ഫിലെമോന്റെ ലേഖനം വേദത്തിൽ നിന്നു നീക്കിയിരുന്നെങ്കിൽ ഈ ഓർമ്മയും നിർത്തലാക്കുവാൻ അവർക്കു അവകാശമുണ്ടായിരുന്നേനെ. ഇതിനു വേദത്തിൽ ലക്ഷ്യമില്ലാഞ്ഞിട്ടു നിർത്തിയതാണെന്നു പറയുമെങ്കിൽ ഫിലെമോന്റെ ലേഖനം ശുദ്ധ പൌലോസ എഴുതിയതാണെന്നു ആ ലേഖനത്തിൽ അല്ലാതെ വേദത്തിൽ എവിടെയാണ അവർ കണ്ടതു.? എങ്ങുമില്ല. എന്നിട്ടും അവർ അതിനെ സ്വീകരിക്കയും മറെറതിനെ മാനുഷ്യ മുട്ടാളത്വത്താൽ ചെയ്യാവുന്ന പ്രകാരം നിഷേധിക്കയും ചെയ്തു”

വേറൊരു പ്രസംഗത്തിൽ ഇവർ തന്നെ പറയുന്നതു എന്തെന്നാൽ: “സഭയുടെ ഉപദേശ നടപടികൾ വേദപുസ്തകത്തിൽ എവിടെ? അപ്പൊസ്തോല പിന്തുടർച്ചയ്ക്കോ, പട്ടത്വ അധികാരത്തിനൊ, പാപമോചനാധികാരത്തിനൊ വേദത്തിൽ സാക്ഷി എവിടെ? ഇങ്ങനെ ചോദിക്കുന്നു. എന്റെ മറുപടി എന്തെന്നാൽ: രക്ഷയ്ക്കു ആവശ്യപ്പെട്ടതെല്ലാം വേദത്തിൽ എവിടെ. പുതിയനിയമം ആത്മാവിനാൽ എഴുതപ്പെട്ടു എന്നു എവിടെ പറഞ്ഞിരിക്കുന്നു, നീതീകരണം വിശ്വാസത്താൽ മാത്രമാണെന്നു എവിടെ പറയുന്നു, . . . . . ത്രിത്വം എന്ന വാക്കു തന്നെ വേദത്തിൽ ഇല്ല. അത്താനാസ്യോസിന്റെ വിശ്വാസപ്രമാണത്തിലെ വാക്യങ്ങളിൽ എത്രയെണ്ണം വേദത്തിൽ സ്പഷ്ടമായി കാണിച്ചിട്ടുണ്ടെന്നു ഞാൻ ചോദിക്കുന്നു. ത്രിത്വത്തെക്കുറിച്ചുള്ള ഉപദേശം സമ്മതിക്കയും മററുചിലതു നിഷേധിക്കയും ചെയ്യുന്നു. ഇതു അസാദ്ധ്യമായ നിലയാകുന്നു. ഇതു ഒരു കണ്ണു അടയ്ക്കയും മറേറതു തുറക്കയും ചെയ്യയാകുന്നു. രണ്ടു കണ്ണും അടയ്ക്കുക, അല്ലെങ്കിൽ രണ്ടും തുറക്കുക, ഉപദേ

ശങ്ങൾഎല്ലാം വെദപുസ്തകത്തിൽ ഇരിക്കണമെന്നുള്ള ആവശ്യത്തെ നിഷെധിക്ക, അല്ലെങ്കിൽ നീ ഇപ്പോൾ അവിശ്വസിക്കുന്ന ഉപദെശങ്ങളെ വെദത്തിലെ സൂചകങ്ങളിൽ നിന്നു തെളിയിപ്പാൻ സമ്മതിക്ക, - - - - കാൎയ്യ ഇങ്ങിനെയാണന്നു അറിയുന്നതു എങ്ങിനെയെന്നു ചൊദിച്ചാൽ അതിന്റെ ഉത്തരം പൂൎവ്വികസഭ ഇതിനെ അറിഞ്ഞിരുന്നതുകൊണ്ടു അവർ അങ്ങിനെ വിചാരിച്ചതിനാൽ എന്നാകുന്നു" (ടി- ൩-ാം പ്രസംഗം)

ഇതു ഞങ്ങളുടെ വാക്കല്ലാ, ലോകത്തിലെക്കും പ്രസിദ്ധപ്പെട്ട ഒക്സഫൊൎഡ സൎവ്വകലാശാലയിലെ വൈദീകഅംഗങ്ങൾ ഉൾപ്പെട്ട സാമാജികന്മാരുടെ പ്രസംഗങ്ങളിൽനിന്നു പകൎത്തിയതാകുന്നു. അംബമ്പൊ! ഇവർ എത്രവലിയ അമ്പലം വിഴുങ്ങികൾ. ഇത്ര തിത്തുപറയാമൊ, കോട്ടയം ചൎച്ചമിഷ്യൻ സിമ്മനാരിയിൽ കാൎയ്യവിവരമുള്ള ചിലവാദ്ധ്യാന്മാരും മലയാളമിത്രത്തിൽ സൎവ്വജ്ഞന്മാരായ പത്രാധിപരും ലെഖകന്മാരും മറിച്ചുപറയുന്ന കാൎയ്യത്തിൽ ഒക്സഫൊൎഡിലെ അമ്പലം വിഴുങ്ങികൾ ഉണ്ടൊ ശോഭിക്കുന്നു.

---

## പട്ടക്കാരുടെ പുനൎവിവാഹം

"കശീശാ കുററമില്ലാത്തവനും ഏക ഭാൎയ്യയുടെ ഭൎത്താവും ജാഗരണം ഉള്ളവനും സുബോധമുള്ളവനും നല്ല നടത്തക്കാരനും അതിഥിസല്ക്കാരിയും ഉപദെശിപ്പാൻ സമൎത്ഥനും - - - - - ആയിരിക്കണം". ൧. തീമോത്തി ൩. അ. ൨.

ഇതു പട്ടക്കാരുടെ തിരഞ്ഞെടുപ്പിനെ സംബന്ധിച്ചു ശുദ്ധമുള്ള പൌലോസ തന്റെ ശിഷ്യനായ തീമാത്തിയൊസിനു കൊടുക്കുന്ന ഉപദേശം ആകുന്നു. പട്ടക്കാൎക്കു ആവശ്യപ്പെട്ട ലക്ഷണങ്ങളെ ഇവിടെ പറഞ്ഞിരിക്കുന്നു. ഈ ഉപദേശംതന്നെ അപ്പൊസ്തൊലൻ വേറൊരു ശിഷ്യനോടും കല്പിക്കുന്നുണ്ടു. "ഒരുത്തൻ കുററമില്ലാത്തവനായി ഏക ഭാൎയ്യയുടെ ഭൎത്താവായി ദുൎമ്മാൎഗ്ഗശ്രുതിയും അനുസരണക്കെടുമില്ലാത്ത മക്കളുള്ളവനായിരിക്കുന്നു എങ്കിൽ തന്നെ" (തീത്തൂസ ൧. അ. ൬)

തീമാത്തെയൂസും തീത്തൂസും എപ്പിസ്കോപ്പന്മാരായിരുന്നു. ഇവരെ അപ്പൊസ്തോലൻ ഓരോ മഹാ ഇടവകകളുടെ ഭരണം ഏല്പിക്കയും ഭരണത്തിൽ ഒരു പ്രധാനഭാഗമായ പട്ടക്കാരുടെയും ശെമ്മാശന്മാരുടെയും പ്രദക്ഷയ്ക്കു വെണ്ട യോഗ്യതാംശങ്ങളെ ഗ്രഹിപ്പിക്കയും ചെയ്തിരിക്കുന്നു.

പട്ടത്വത്തിനു തിരഞ്ഞെടുക്കപ്പെടുന്നവരുടെ ലക്ഷണങ്ങളിൽ ഒന്നു "ഏകഭാൎയ്യയുടെ ഭൎത്താവായിരിക്കണം"; എന്നാകുന്നു. അതിന്റെ താല്പൎയ്യം ഒന്നിൽഅധികംപ്രാവശ്യം വിവാഹം ചെയ്യപ്പെട്ടവനായിരിക്കരുതെന്നുതന്നെ. എന്നാൽ മൃഗസ്വഭാവമാകുന്ന കാമവികാരത്തിൽ നിന്നു ജനിച്ച ചിലനവീന സഭക്കാർ അവരു ഉണ്ടാക്കിയ കാമദേവന്റെ പ്രേരണയാൽ പട്ടക്കാൎക്കു രണ്ടല്ലാ, നൂറുവരെ വിവാഹം ചെയ്യുന്നതിനു അനുവദിച്ചിരിക്കുന്നു. പരിശുദ്ധന്മാരുടെ പ്രാൎത്ഥനയ്ക്കൊ മരിച്ചവൎക്കുവെണ്ടിയുള്ള അപെക്ഷയ്ക്കൊ വേദസാക്ഷികൾ മതിയായിട്ടില്ലന്നും അവ വേദത്തിൽ ഇല്ലെന്നും തൎക്കിക്കുന്ന ഇക്കൂട്ടർ പട്ടക്കാരുടെ പുനർ വിവാഹത്തിനു പ്രതികൂലമായി വേദത്തിൽ പ്രത്യക്ഷമായി കല്പിച്ചിരിക്കുന്നവാക്യം തങ്ങളുടെ കാമഭ്രാന്തിനു തടസ്ഥമായി വരികയാൽ അതെ സംബന്ധിച്ചടത്തോളം വേദത്തെ അവർ അഗണ്യമാക്കുന്നു. വേദത്തിൽ പ്രത്യക്ഷമായി കല്പിച്ചിരിക്കുന്ന ഈ വാക്യങ്ങൾക്കു ക്രിസ്തുവാബ്ദം ൧-ാം നൂററാണ്ടുമുതൽ ൧൫൦൦-ാമാണ്ടുവരെ സഭ പൊതുവിലും പിതാക്കന്മാർ പ്രത്യേകിച്ചും പറഞ്ഞിരിക്കുന്ന അൎത്ഥങ്ങൾക്കും യുക്തികൾക്കും പ്രതികൂലമായ വ്യാഖ്യാനവും ഇവർ കൊണ്ടുവരുന്നു

അവർ പറയുന്ന സമാധാനങ്ങൾ എന്തെന്നാൽ (൧) ഒരേ സമയത്തു ഒന്നിലധികം ഭാൎയ്യമാർ ഉണ്ടായിരിക്കരുതെന്നുള്ള അൎത്ഥമെ ഇതിൽ അന്തൎഭവിച്ചിട്ടുള്ളു എന്നാണത്രെ. നല്ല വ്യാഖ്യാനംതന്നെ- ഒരെ സമയത്തു രണ്ടു ഭാൎയ്യമാർ ഉള്ളവരെ അംഗങ്ങളായി സ്വീകരിക്കാമെന്നു ക്രിസ്ത്യാനി സഭ അനുവദിച്ചിട്ടില്ലാതിരിക്കുമ്പോൾ പട്ടക്കാരനെ സംബന്ധിച്ചിടത്തോളം ഈ വിശേഷണം കൊണ്ടുള്ള പ്രയോജനം ഒന്നുമില്ലാതെ വരുന്നു. പല ഭാൎയ്യമാരെ പരിഗ്രഹിച്ച ഒരു അല്മായക്കാരൻ തന്റെ സ്ഥാനത്തിനു മുമ്പു ഒരുത്തിയെ ഉപേക്ഷിപ്പാൻ നിൎബ്ബന്ധകനാകുന്നു. പല ഭാൎയ്യമാരുണ്ടായിരുന്ന അല്മായക്കാർ ആദ്യസഭയിൽ ഉണ്ടായിരുന്നതായി എങ്ങും വായിക്കുന്നില്ല.

ഈ കൂട്ടരുടെ വേറൊരു സമാധാനം പട്ടക്കാരനായി നിയമിക്കപ്പെടുന്നവൻ ഒരു ഭാൎയ്യ ഉള്ളവൻ ആയിരിക്കണം എന്നുള്ള അൎത്ഥത്തിൽ ആണ പൌലൊസ പറഞ്ഞിരിക്കുന്നതെന്നാകുന്നു. ഇതും ഒരു കൈകണ്ട വ്യാഖ്യാനം തന്നെയാണ. പട്ടത്വത്തിൽ പ്രവേശിക്കുന്നവർ എല്ലാവരും ഭാൎയ്യയുള്ളവർ ആയിരിക്കണമെന്നുള്ള യുക്തി ബലപ്പെടുത്തുന്നപക്ഷം പൌലൂസ മുതലായ ചില അപ്പൊസ്തോലന്മാൎക്കു ഭാൎയ്യമാരെ കാണിപ്പാൻ ആവശ്യപ്പെടും. "വിവാഹമില്ലാത്തവരോടും വിധവമാരോടും അവർ എന്നെപ്പോലെ തന്നെ പാൎത്താൽ കൊള്ളാമെന്നു ഞാൻ പറയുന്നു" എന്നു (൧ കൊറ ൭. ൮) പറയുന്ന അപ്പോസ്തോലനെ മനസ്സുകൊണ്ടു വിവാഹം ചെയ്യിക്കേണ്ടിവരുന്നു.

പിന്നെയും സഭയിൽ ഇളപ്പം താണതരം ശുശ്രൂഷകൾക്കുമാത്രം തിരഞ്ഞെടുക്കപ്പെട്ടുവന്ന വിധവകളെക്കുറിച്ചു കല്പിച്ചിരിക്കുന്നതിൽ "ഏകപുരുഷന്റെ ഭാൎയ്യയായിരുന്ന അറുപതു വയസ്സിനു താഴെയല്ലാത്ത വിധവ" ആയിരിക്കണമെന്നു നിൎബ്ബന്ധിച്ചിരിക്കുന്നു. (൧ തീമോത്തി ൫, ൯) ദൈവാലയം ശുദ്ധമാക്കുക, വെള്ളം കോരുക മുതലായ നീചശുശ്രൂഷകൾക്കു നിയമിക്കപ്പെടുന്ന സ്ത്രീകൾ രണ്ടു വിവാഹം ചെയ്യപ്പെട്ടവരായിരുന്നുകൂടാ എന്നു നിൎബ്ബന്ധം ഉണ്ടെങ്കിൽ മദ്ബഹായിൽ ശുശ്രൂഷിക്കുന്നവരും ബലികഴിക്കുന്നവരും ദ്വിവിവാഹം ചെയ്യുവരായിരിക്കാമെന്നുള്ള ഈ വേദവിരോധികളുടെ തൎക്കം എങ്ങനെ ശോഭിക്കും. ഒരെസമയത്തു ഒരു ഭാൎയ്യമാത്രം ഉണ്ടായിരിക്കണമെന്നൊ അല്ലെങ്കിൽ ഒരു ഭാൎയ്യ ഉള്ള ആൾ മാത്രമായിരിക്കണമെന്നൊ പറയുന്ന വ്യാഖ്യാനം വിധവയുടെ സംഗതിയോടു കൂട്ടിനോക്കിയാൽ ഇവരുടെ വ്യാഖ്യാനത്തിന്റെ അബദ്ധം പ്രത്യക്ഷപ്പെടും. എന്തെന്നാൽ ഒരെസമയത്തു ഒന്നിലധികം ഭൎത്താക്കന്മാർ ഉള്ള സ്ത്രീകൾ റോമാമഹാരാജ്യത്തു ഒരു ജാതികളുടെ ഇടയിലും ഇല്ലായിരുന്നു. ഒരുസമയത്തു പലഭാൎയ്യമാരെ പരിഗ്രഹിപ്പാൻ പുരുഷന്മാൎക്കു പഴയകാലത്തു യഹൂദസഭയിലും പുറജാതികളിലും സ്വാതന്ത്ര്യം ഉണ്ടായിരുന്നു എങ്കിലും ഒരുകാലത്തു ഒന്നിൽ അധികം ഭൎത്താക്കന്മാരെ പരിഗ്രഹിക്കുവാൻ ആ സ്ത്രീകൾക്കു അവകാശവും സ്വാതന്ത്ര്യവും ഇല്ലായിരുന്നു. അപ്രകാരം തന്നെ ഏകപുരുഷന്റെ ഭാൎയ്യയായിരുന്ന വിധവ എന്ന പദം കൊണ്ടു തിരഞ്ഞെടുപ്പു സമയം ഭൎത്താവില്ലാത്ത ആൾ എന്നും അൎത്ഥപ്പെടുന്നുണ്ടു. ഈ ന്യായങ്ങളെ താരതമ്യപ്പെടുത്തുമ്പോൾ പട്ടക്കാരെക്കുറിച്ചു പറഞ്ഞിരിക്കുന്നിടത്തും ഒന്നിൽ അധികം പ്രാവശ്യം വിവാഹം ചെയ്യരുതെന്നുതന്നെ അപ്പൊസ്തോലൻ ആജ്ഞാപിച്ചിരിക്കുന്നു എന്നു വ്യക്തമാകുന്നു

പട്ടക്കാരുടെ വിവാഹത്തെക്കുറിച്ചു പറഞ്ഞിരിക്കുന്ന ഈ ഉപദേശത്തിനു അപ്പോസ്തോല പിതാക്കൾ അൎത്ഥം ധരിച്ചിരുന്നതു എങ്ങിനെയെന്നുകൂടെ ഇനി പറയാം. ശുദ്ധ പൌലൊസിന്റെ കൂട്ടുഭടനായിരുന്ന ക്ലേമന്തു (ക്ലീമ്മീസ) പറയുന്നതു എന്തെന്നാൽ, ഇദ്ദേഹം ശ്ലീഹന്മാരുടെ കാനോനാകളെ ക്രമപ്പെടുത്തിയിരിക്കുന്നതിൽ പറയുന്നതാവിതു. ൧൭-ാം കാനോനാ "മാമോദീസായുടെ ശേഷം രണ്ടു പ്രാവശ്യത്തെ വിവാഹത്തിൽ കുരുങ്ങപ്പെട്ടവനും അടിമയെ പരിഗ്രഹിച്ചവനും കശീശായൊ ശെമ്മാശൊ ആകുവാൻ പാടില്ല. ൧൮-ാം കാനോൻ- വിധവയെയൊ ഉപേക്ഷിക്കപ്പെട്ടവളെയൊ വേശ്യാസ്ത്രീയെയൊ ദാസിയേയൊ പണയപ്പെട്ടവളേയൊ കൈക്കൊണ്ടവനും പട്ടക്കാരന്റെ നിലയിൽ ആകുവാൻ പാടുള്ളതല്ല. ൧൯-ാം കാനോൻ. ഇങ്ങനെയുള്ളവൻ പട്ടത്വത്തിൽ ചേൎന്നവൻ ആയിരുന്നാൽ അവനെ മുടക്കി തള്ളിക്കളയെണം" പൌലൊസ അപ്പോസ്തോലന്റെകൂടെ സഞ്ചരിച്ച ശുദ്ധ ക്ലീമ്മീസ അപ്പോസ്തോല നടപടികളെ എഴുതിയിട്ടിരിക്കുന്നതു ഇപ്രകാരമാകുന്നു. അദ്ദേഹം ഈ വാക്യത്തിന്റെ അൎത്ഥം ഗ്രഹിച്ചതും ഒന്നിൽ അധികം പ്രാവശ്യം വിവാഹം ചെയ്യുകൂടാ എന്നും വിവാഹം ചെയ്താൽ പട്ടത്വത്തിൽ നിന്നു തള്ളപ്പെടണമെന്നും ആയിരുന്നു. ൧൫൦൦ വൎഷം കഴിഞ്ഞപ്പോൾ യൂറോപ്പിലും ൧൮൦൦ വൎഷം കഴിഞ്ഞ

പ്പോൾ ശലയംതുളും പട്ടക്കാർ പെണ്ണിയുടെ സ്വഭാവമായിരിക്കുന്നതെന്ന ഒരു ന്യൂതന വെളിപാടുണ്ടായിട്ടുണ്ടെങ്കിൽ അതു അപ്പോസ്തോലമല്ലാത്തതു.

കഴിഞ്ഞുപോയ മാർ അത്താനാസ്യോസ്സും ഈ സത്യമുള്ള സുറിയാനി ഉപദേശത്തെ ഒരിക്കൽ എങ്കിലും കുറ്റപ്പെടുത്തിട്ടില്ല. പുനർ വിവാഹം ചെയ്തു ഒരുപട്ടക്കാരനെ ദൈവശുശ്രൂഷക്കു സ്വീകരിച്ചുകൂടായെന്നു കല്പനകളാലൊ ഒരു തർക്കം ഉണ്ടായപ്പോൾ കോട്ടയത്തിൽ ദിവാൻ ശങ്കുണ്ണിമേനോൻ മാർ അത്താനാസ്യോസിനോടു എഴുതി ചോദിച്ചതിൽ പുനർ വിവാഹംചെയ്തു പട്ടക്കാർ ദൈവശുശ്രൂഷ കഴിപ്പാൻ പാടില്ലെന്നു സ്ലീഹന്മാരുടെ കാനോൻ ഉണ്ടെന്നു അദ്ദേഹം സമ്മതിച്ചു മറുപടി കൊടുക്കയും ആ സമ്മതത്തെ ആധാരമാക്കി പുനർവിവാഹക്കാരൻ കത്തനാരെ പള്ളിയിൽ നിന്നു മാറ്റുവാൻ ദിവാൻ ഉത്തരവു കൊടുക്കയും ചെയ്തിട്ടുണ്ടു. പക്ഷേൽ അന്നു നവീകരണ ദുരാത്മാവിന്റെ ശക്തി അദ്ദേഹത്തിൽ പ്രവേശിച്ചിട്ടില്ലായിരുന്നു.

ദൈവ നിയോഗവും അപ്പോസ്തോല നിയമവും സഭയുടെ ശട്ടവും ആരംഭകാലംമുതൽ ഇപ്രകാരമായിരുന്നിട്ടും നവീകരണ ജനറാൾ വികാരി സ്ലീഹന്മാരുടെ കാനോൻ ലംഘിച്ചിനാൽ വിധിക്കപ്പെട്ട സ്ഥാനഭ്രംശത്തിനു തന്നത്താൻ പാത്രീഭവിപ്പിക്കുന്ന കുറ്റത്തിൽ താനിട്ടെ അകപ്പെട്ടിരിക്കുന്നതായി അറിയുന്നതിൽ ഞങ്ങൾ വ്യസനിക്കുന്നു. ഞങ്ങളുടെ വ്യസനം അദ്ദേഹം പട്ടത്വത്തിന്റെ നൽവരത്തിൽനിന്നു ഇപ്പോൾമാത്രം തള്ളപ്പെട്ടു പോയിരിക്കുന്നു എന്നു വിചാരിച്ചിട്ടല്ല. "ഞാൻ റോമാപ്പായുടെ പൊങ്ങപ്പെട്ട സിംഹാസനത്തിന്റെ പാത്രിയർക്കീസിന്റെ ആജ്ഞയും സ്തുതിചൊല്ലപ്പെട്ട സുറിയാനി വിശ്വാസത്തിനും വിപരീതമായി പ്രവൃത്തിക്കുന്ന നാളുകളിൽഞാൻ ഉന്നതപ്പെട്ട കഹന്നൂസായുടെ നിലയിൽനിന്നു ഉരിയപ്പെട്ടവനും തള്ളപ്പെട്ടവനുമായി തീരും" എന്നു അദ്ദേഹം കഴിഞ്ഞുപോയ മാർ കൂറിലോസ്സ് ബാവായുടെമുമ്പാകെ സത്യംചെയ്തു പട്ടം സ്വീകരിച്ചശേഷം ആ സത്യത്തെ ലംഘിക്കയും അതുമൂലം മേല്പട്ടക്കാരനാൽ വിരോധിക്കപ്പെടുകയും ചെയ്തപ്പോൾ തന്നെ കഹന്നൂസായിൽനിന്നു ഉരിയപ്പെട്ടുപോയി എങ്കിലും സത്യ അനുതാപത്താൽ അതു പുനർജീവിപ്പിക്കാമായിരുന്നു. ഇനി എത്ര അനുതപിച്ചാലും കേവലം ഒരു അല്മായക്കാരന്റെ നിലയിൽ അല്ലാതെ കഹന്നൂസായിലേക്കു കൈക്കൊള്ളുവാൻ പാടില്ലാത്ത ഒരു നഷ്ടാവസ്ഥയിൽ വീണതുകൊണ്ടു മാത്രമാണ ഞങ്ങൾ വ്യസനിക്കുന്നതു. ആ ബാവാ പെമ്പലൊസ ഇപ്പോൾ ഭൂമിയിൽ ജീവിച്ചിരുന്നെങ്കിൽ ഞങ്ങളോടുകൂടെ വിലപിച്ചേനെ. അതുകൊണ്ടു എന്താ, നവീകരണ ദുരാത്മാവു ഈ വിവാഹം മേല്പട്ട സ്ഥാനത്തേക്കു ഒരു സർട്ടിഫിക്കെറ്റായി വിചാരിക്കുമെല്ലൊ എന്നു തൽക്കാലികമായ ആശ്വാസം അദ്ദേഹത്തിനു ഉണ്ടായിരിക്കാം.

---

## അപ്പൊക്രിഫാ

ഈ പേർ വിളിക്കപ്പെടുന്ന പുസ്തകങ്ങൾക്കു താരകയിൽ ചില ആക്ഷേപങ്ങൾ പുറപ്പെട്ടുവരികയും ഞങ്ങൾ സമാധാനം പറകയും ചെയ്തിട്ടുണ്ടല്ലൊ. ഇനി വേറൊരുതരം സമാധാനംകൂടെ താഴെ പറയുന്നു.

അപ്പൊക്രിഫാ എന്നുപറയപ്പെടുന്ന പുസ്തകങ്ങൾക്കുണ്ടെന്നു താരകാലേഖകൻ കാണിച്ചിരിക്കുന്ന ആക്ഷേപങ്ങളിൽ ചിലതു വേറെപുസ്തകങ്ങൾക്കും ഉണ്ടു. ഞങ്ങളുടെ അഭിപ്രായത്തിനുവിലയില്ലെങ്കിൽ ഒക്സഫോർഡ സർവകലാശാലക്കാരുടെ അഭിപ്രായം പറയാം

"ഏഞ്ചേറിന്റെ പുസ്തകം നോക്കുക. പുതിയ നിയമത്തിൽ എങ്ങും ഈ പുസ്തകത്തിൽ നിന്നു പകർപ്പ് കാണിച്ചിട്ടില്ല. മെലിറ്റൊ, ഗ്രെഗോറി ഇങ്ങനെ രണ്ടു പിതാക്കന്മാർ ഇതിനെ വേദമായി വിചാരിക്കുന്നില്ല, അതിൽ ദിവ്യദർശനമില്ല, ഒരു സാമാന്യ ചരിത്രത്തിൽനിന്നു വ്യത്യാസപ്പെടുത്തുവാൻ തക്കതായി ഒന്നും അതിൽ കാണുന്നില്ല.

ഒരുമതസംബന്ധമായ ചരിത്രമാണെന്നുപോലും തോന്നിക്കുന്നഅടയാളങ്ങൾ അതിൽ ഇല്ല. ദൈവം അല്ലെങ്കിൽ യഹോവാ, അല്ലെങ്കിൽഇസ്രായേലിലെ ദൈവത്തിനു പറയുന്ന ഏതെങ്കിലും പെർ ഒരിക്കൽപോലും ഇതിൽ പ്രയോഗിച്ചിട്ടില്ല അതിന്റെ ഉള്ളിൽ പരിശോധിച്ചാൽ പ്രഥമദൃഷ്ട്യാ നമ്മെ ഭ്രമിപ്പിക്കുന്നതും നമ്മുടെ വിശ്വാസത്തെ ഇളക്കുന്നതുമായ സംഗതികൾ കാണുമെന്നുള്ളതിനെയും തർക്കിച്ചുകൂടാ. പിന്നെ നാം എന്തുകൊണ്ടു അതിനെ അംഗീകരിക്കുന്നു. "ന്യായപ്രമാണവും, ദീർഘദർശികളും സങ്കീർത്തനങ്ങളും," എന്നു നമ്മുടെകർത്താവുകല്പിച്ചവാചകത്തിൽ (ലൂക്ക ൨൪- ൪൪) ദീർഘദർശികൾ എന്നുപറഞ്ഞ ഇനത്തിൽ ഇതും ഉൾപ്പെട്ടിരുന്നു എന്നു പാരമ്പര്യംകൊണ്ടു നാം അറിയുന്നതിനാൽ ഈ പുസ്തകത്തെ നാം അംഗീകരിക്കുന്നതാകുന്നു.

അപ്രകാരംതന്നെ പ്രസംഗകാരന്റെ പുസ്തകത്തിലും ദീർഘദർശനങ്ങൾഇല്ലാ. പുതിയനിയമത്തിൽ സൂചിപ്പിച്ചിട്ടില്ല. പ്രഥമദൃഷ്ടിയിൽ ഭ്രമിപ്പിക്കുന്ന സംഗതികൾ അടങ്ങിയിട്ടുണ്ടു. അതിനെ വേദമായി വിചാരിക്കുന്നതു എന്തുകൊണ്ടു. "സങ്കീർത്തനങ്ങൾ" എന്നതിൽ ഇതും ഉൾപ്പെട്ടിരുന്നു എന്നുള്ള പാരമ്പര്യംകൊണ്ടുതന്നെ.

ഇങ്ങനെയുമല്ല അനേക ആക്ഷേപങ്ങൾ ശാലോമോന്റെയും യഹൂദായുടെയും പത്രോസിന്റെ ൨-ം യോഹന്നാന്റെ ൨-ം ൩-ം ലേഖനങ്ങൾക്കു വെളിപാടിനും പറയാവുന്നതാകുന്നു. (ട്രാക്റ്റഫോർദ് ടൈം ൮൫-ാം പ്രസംഗം)

ഇത്രയും ഒക്സഫോർഡിലെ അമ്പലം വിഴുങ്ങികളുടെ വാക്കാണു. ഇനി ഞങ്ങൾ പറയുന്നതു. മേൽപ്രകാരം ആക്ഷേപങ്ങൾ ഉണ്ടെന്നു തോന്നിക്കുന്ന ഗ്രന്ഥങ്ങൾ "സങ്കീർത്തനങ്ങൾ" എന്ന പൊതുപേരിൽ യഹൂദസഭ ഉപയോഗിച്ചുവന്നു എന്നുള്ള പാരമ്പര്യം അവയെ വേദമായി അംഗീകരിപ്പാൻ മതിയാകുമെങ്കിൽ അപ്പൊക്രിഫായെ മുഴുവനുമൊ അവയിൽ ഏതെങ്കിലുമൊ ഈ ഇനത്തിൽ യഹൂദസഭ ക്രിസ്തുവിന്റെ ഭൂവാസകാലത്തു വിചാരിച്ചിരുന്നു എന്നു പാരമ്പര്യം ഉണ്ടെങ്കിൽ ഇവയെ നിഷേധിപ്പാനും മറ്റവയെ അംഗീകരിപ്പാനും കാരണം ഇല്ലാ.

---

## ശുദ്ധകുർബ്ബാന

ഈ വലിയ കൂദാശയെ സംബന്ധിച്ചു ആംഗ്ലിയസഭയും പ്രാചീന സഭകളും തമ്മിൽ ഉള്ള തർക്കങ്ങളിൽ വേറൊന്നു കുർബ്ബാനയെ ഒരു ബലിയെന്നു പറഞ്ഞുകൂടാ എന്നാകുന്നു. അതു വെറും ഓർമ്മമാത്രം എന്നാണ ഇവരുടെ തർക്കം. നമ്മുടെ നവീകരണക്കാരും ബലിയെന്നുള്ള ഉപദേശത്തെ നിഷേധിക്കയും അനേക കുറുബാന തക്സാ ഉണ്ടാക്കിയതിൽ ഈ ഉപദേശം വരുത്തുന്ന വാചകങ്ങളെക്കൂടെ തിരുത്തുകയും ചെയ്തിട്ടുണ്ടു. ബലി അല്ലന്നു വരുത്തിയപ്പോൾ ത്രോണോസിനു ബലിപീഠമെന്നുള്ള പേർ മാറ്റി അത്താഴമേശയെന്നും സ്വീകരിച്ചു

കാർ പലകയെന്നും ആക്കിയിരിക്കുന്നു. പട്ടക്കാൎക്കു ആചാൎയ്യന്മാർ എന്നുള്ള പേർ മാററി ശുശ്രൂഷക്കാർ എന്നും വരുത്തിയിരിക്കുന്നു.

ഇതിനെക്കുറിച്ചും ഒക്സ്സഫൊർഡസ സൎവ്വകലാശാലയിലെ പണ്ഡിതന്മാരുടെ പ്രസംഗത്തിൽ പറയുന്നതു എന്തെന്നാൽ:—

„തെസലൊനിയാക്കാൎക്കു എഴുതിയ ലേഖനങ്ങളെക്കുറിച്ചു അറിയുന്നതു ശുദ്ധ യോഹന്നാന്റെ മരണംമുതൽ ൨൦൦-ാം വൎഷത്തിൽ ജീവിച്ചിരുന്ന ൬ ഗ്രന്ഥകൎത്താക്കളിൽനിന്നും ൧൦൦.ാം വൎഷശേഷം ജീവിച്ചിരുന്ന മൂന്നുപിതാക്കന്മാരിൽനിന്നും ആകുന്നു നേരെമറിച്ചു ത്രൊണൊസിനെക്കുറിച്ചു എല്ലാകാലത്തും ബലിപീഠമെന്നാണ പറഞ്ഞിരിക്കുന്നതു. ശുദ്ധ ഇഗ്നാത്യൊസിന്റെ നാലു ലേഖനങ്ങളിൽ ബലിപീഠമെന്ന വിളിച്ചിരിക്കുന്നു. ശുദ്ധ ക്ലെമീസ്, ഇറാനിയൂസ, തെൎത്തുല്യാൻ, കുപ്രിയാനൊസ, ഓറിജൻ. എവുസെബിയൂസ, അത്താനാസ്യൊസ, ഗ്രെഗൊറിയൊസ, ഒപ്താത്തൂസ, യെറൊം, ഈവാനിയൂസ മുതലായി അനെകപിതാക്കന്മാർ ബലിപീഠമെന്നാണ വിളിച്ചിരിക്കുന്നതു. ഇങ്ങനെയിരിക്കെ തെസലൊനിയാക്കാരുടെ ലെഖനങ്ങൾ ശുദ്ധ അപ്പൊസ്തൊലനായ പൌലൊസിന്റേതാണന്നും ബലിപീഠമെന്നുള്ള പ്രയൊഗം അപ്പൊസ്തൊലസംബന്ധമുള്ളതല്ലന്നും പറയുന്നതു എങ്ങനെയെന്ന ഇനിക്കു അറിഞ്ഞുകൂടാ„

„വീണ്ടും കൎത്താവിന്റെ അത്താഴം ഒരു ബലിയാണെന്നു ശുദ്ധ പൌലൊസിന്റെ ഒരുകൂട്ടുഭടനായിരുന്ന ക്ലെമ്മീസതന്നെ പറയുന്നു. പിന്നീട്ടു ശുദ്ധ യുസ്തീൻ, ഇറാനിയൂസ, തെൎത്തുല്യാൻ, കുപ്രിയാനൊസ, മുതലായവർ എല്ലാം ബലിയായിതന്നെ ഇതിനെ വിചാരിച്ചുവന്നു. നേരെമറിച്ചു അപ്പൊസ്തൊലന്മാരുടെ നടപ്പു പുസ്തകങ്ങളെക്കുറിച്ചു ഒരു സൂചകം എന്ന വിചാരിക്കാവുന്ന ഒരുവാക്കു ആദ്യമായി പറയുന്നതു പോലിക്കാപ്പ്സാകുന്നു. പിന്നീട്ടു ഇറാനിയൂസും സ്പഷ്ടമായി പറഞ്ഞിട്ടുണ്ടു. ശുദ്ധ യൊഹന്നാന്റെ മരണം മുതൽ ൨൦൦-ാം വൎഷത്തിൽ ആണ ഈ സ്പഷ്ടമായ സാക്ഷിഉണ്ടായതു. ഇപ്പൊൾ പ്രത്യക്ഷ തെളിവു ഉള്ളതു ഏതിനു, നടപ്പു പുസ്തകത്തിനൊ കുൎബ്ബാന ഒരു ബലിയാണെന്നുള്ള വിശ്വാസത്തിനൊ? എന്നാലും നടപ്പു പുസ്തകം ശുദ്ധമായി അംഗീകരിയ്ക്കയും ബലിയെന്നുള്ള ഉപദെശം നിഷെധിക്കയും ചെയ്യുന്നതു ആശ്ചൎയ്യമല്ലയൊ.„

പിന്നയും ഇവർ പറയുന്നതു എന്തെന്നാൽ:— കാതൊലിക്കാസ്കൂട്ടത്ത സഭയുടെ ഉപദെശാചാരങ്ങൾക്കു ക്രിസ്ത്യാനിസഭയുടെ ആദ്യകാലത്തെ തെളിവുകൾ ഒന്നുമില്ലന്നു തൎക്കക്കാർ വാദിക്കുന്നുണ്ടു. (നവീകരണക്കാരുടെ വാദംപോലെതന്നെ) എന്നാൽ പുതിയനിയമത്തെക്കുറിച്ചു ഈ തെളിവു എങ്ങിനെ ഇരിക്കുന്നു. പുതിയ നിയമത്തിൽ പലതരങ്ങളായി ൨൭ പുസ്തകങ്ങൾ അടങ്ങിയിട്ടുണ്ടെന്നു സമ്മതിക്കുന്നു. ഇവയിൽ ൧൩ പുസ്തകങ്ങളെക്കുറിച്ചു ശുദ്ധ യൊഹന്നാന്റെ മരണം മുതൽ ഏകദെശം നൂറുവൎഷംവരെ യാതൊരുലക്ഷ്യവും ഇല്ലാ. ഈ ഇനത്തിൽ നടപ്പ, ൨ കൊറന്തി, ഗലാത്തി, കൊലൊസി, ൧-ാം ൨-ാം തെ

സലൊനി, യാക്കൊബ, ഇവ ഉൾപ്പെട്ടിരിക്കുന്നു. രണ്ടാം നൂറാണ്ടിന്റെ കടശിയിൽ ശുദ്ധ ഐറിനിയസ പുതിയ നിയമത്തിലെ അഞ്ചു പുസ്തകങ്ങൾ ഒഴികെ എല്ലാം എടുത്തു പറഞ്ഞിട്ടുണ്ടു. ഒരു പ്രധാനസാക്ഷി ഈ പിതാവാകുന്നു. എന്നാൽ സത്യത്തെ തിരിച്ചറിയുന്നതിനുള്ള അപ്പൊസ്തൊല പാരമ്പര്യങ്ങളുടെയും സഭയ്ക്കു നല്കപ്പെട്ട അധികാരങ്ങളുടെയും നടപ്പിനെക്കുറിച്ചും പ്രത്യെകം പ്രത്യെകം ശുദ്ധ കുർബ്ബാനയിൽ കർത്താവു സാക്ഷാൽ എഴുന്നെള്ളുന്നു എന്നുള്ള ഉപദെശത്തെ കുറിച്ചും ഈ പിതാവു വ്യക്തമായി പറഞ്ഞിരിക്കുന്ന ഉപദെശങ്ങൾക്കു അദ്ദെഹത്തെ സാക്ഷിയാക്കിക്കൂടാത്തതു എന്തുകൊണ്ടു? അതിനാൽ മനുഷ്യർ പൂർവിക സഭാ നടപടികളിൽ ചിലതിനെ തിരഞ്ഞെടുക്കയും ചിലതിനെ നിഷെധിക്കയും ചെയ്യാമെങ്കിൽ അവർ വെദപുസ്തകത്തിലും ചിലതിനെ സ്വീകരിക്കയും ചിലതിനെ നിഷെധിക്കയും ചെയ്യാൽ എങ്ങനെ തടുക്കാമെന്നു ഇനിക്കറിഞ്ഞുകൂടാ". (ട്രാക്റ്റ സഫൊർഡ്ടൈം- നമ്പ്ര വൃദ്ധി (പ്രസംഗം ൩)

ഇതിൽ ഞങ്ങളുടെ സ്വന്ത അഭിപ്രായം ഒന്നും ചെർത്തിട്ടില്ലാ. മലയാളമിത്ര ലെഖകൻ ഈ എഴുത്തുകാരെയും ഒരുതരം വലിയ അമ്പലംവിഴുങ്ങികളായി ആക്ഷെപിക്കുമായിരിക്കും. ആക്ഷെപം ബിലാത്തിയിൽ വല്ല ഇംഗ്ലീഷ പത്രങ്ങളിലുമായിരുന്നെങ്കിൽ ഈ ലെഖകന്റെ തല കാണുകയില്ലായിരുന്നു. ഒക്സഫൊർഡ സർവകലാശാലയിൽ പഠിച്ചവരായ ബിഷൊപ്പ ഹൊഡ്ജസ അവർകൾ റെവറന്റു ആഡംസ സാല്ല്യ അവർകൾ മുതലായവരൊടു ചൊദിച്ചു ഈ ഗ്രന്ഥകർത്താക്കൾ അമ്പലംവിഴുങ്ങികൾ തന്നെയൊ എന്നു മിത്രലെഖകൻ നിശ്ചയപ്പെടുത്തട്ടെ.

---

## പാഠവം (തുടർച്ച)

പ്രസംഗിയുടെ നടത്ത മനുഷ്യരെ മശിഹായുടെ അടുക്കലെക്കു ആകർഷിപ്പാൻ തക്കവണ്ണം അയിസ്കാന്തംപൊലെ ഇരിക്കെണം. മറിച്ചു കാണുന്നതു കഷ്ടംതന്നെ. പട്ടക്കാർ വിശുദ്ധതയിൽ നടക്കുന്നതുതന്നെ പാപികളെ അനുതാപത്തിനു ഉറകെവിളിക്കുന്നതും വിശുദ്ധ സന്തൊഷ വിലാസത്തിൽ തെളിഞ്ഞിരിക്കുന്നതും ആളുകളെ ആകർഷിക്കത്തക്കവണ്ണമുള്ളതുമാകുന്നു. "നിന്റെ പ്രാവുകൾക്കു വാസന വരുത്തുക എന്നാൽ അവ മറ്റു പ്രാവുകളെക്കൂടെ കൊണ്ടുവരും" എന്ന ഒരു ജ്ഞാനി പറഞ്ഞിരിക്കുന്നതു വളരെ ചെർച്ചയാകുന്നു. ശുദ്ധതയും അതിനൊടുചെർന്ന സന്തൊഷവും നല്ല വാസനയുള്ളതാകുന്നു. പട്ടക്കാർ സാധാരണ മനുഷ്യരുടെ മനസ്സുപ്രകാരം അല്ല പിന്നെയൊ "ദൈവത്തിന്റെ സ്വന്തഹൃദയപ്രകാരം ദൈവത്തിന്റെ മനുഷ്യരായിരിക്കെണം ദൈവത്തിന്റെ പുത്രന്മാരായിനടന്ന മനുഷ്യരുടെ പിതാക്കന്മാരായിരിക്കെണം. താടികൊണ്ടു സ്ഥാനം കാണിച്ചാൽപോരാ.

പിന്നെയും ഇടയൻ എന്ന മുറയ്ക്കും പട്ടക്കാരൻ ജനത്തിനുമുമ്പെ നടക്കെണം. യോഹ- ൧൦: ൪. പുറകിൽനിന്നു അടിച്ചുനടത്തുകയല്ല.

നിങ്ങൾ മോക്ഷത്തിലെക്ക പൊകുവീൻ, കൎത്താവിന്റെ അടുക്കലെക്കു ചെല്ലുവിൻ എന്നപൊലെ ചിലരുടെ പ്രസംഗത്തിൽ വാക്കാലും വരുന്നുണ്ട. വരുവിൻ എന്നവിളിക്കുമ്പോൾ പ്രസംഗത്തിൽ (ദുഷ്ടതയുടെ മുഷ്ടികൊണ്ട അടിപ്പാൻ എന്നപൊലെ) കൈ മടക്കിപിടിച്ചിരിക്കുന്നവരും ചിലർ കരുണകൂടാതെ മേശ അടിച്ചുപൊടിക്കുന്നവരും ഉണ്ട. പ്രസംഗിക്കെണം എന്നല്ലാതെ എങ്ങിനെ പ്രസംഗിക്കെണമെന്നുംകൂടെ ചിലർ വിചാരിക്കുന്നില്ല.

പിന്നെയും വെളിച്ചം എന്ന മുറയ്ക്കും പട്ടക്കാൎക്ക മങ്ങിയവെട്ടംപോരാ. ഒരുമൂടിയ ലാന്തർ വിളക്കിന ഒരുവശത്തു മങ്ങിയവെട്ടം ഉണ്ടായിരുന്നാലും ഒരുവന കൂടെ പുറകെ നടപ്പാൻ പ്രയാസമായിരിക്കെ അനെകംപെരെ എങ്ങിനെ നടത്തും? അല്ലെങ്കിൽ ആയ്യിനെകണ്ട പലർ എങ്ങിനെ പുറകെവരും? ഒരു ദിവ്യൻ പറഞ്ഞിരിക്കുന്നതുപൊലെ "മശിഹായുടെ അടുക്കലെക്ക വിദ്വാന്മാരെ നടത്തിയ നക്ഷത്രവും കനാനിലെക്ക ഇസ്രായെൽമക്കളെ നടത്തിയ തൂണും പ്രകാശിച്ചിരിക്കയും അവൎക്കമുമ്പെ നടക്കയും കൂടെ ആയിരുന്നു. മത്തായി ൨: ൯- പുറപ്പാട ൧൩: ൨൧- കൈകൾ ഏശാവിന്റെ കൈകൾപൊലെ ഇരുന്നാൽ യാക്കൊബിന്റെ ശബ്ദം ദൈവത്തിന്റെ പക്കലെക്ക ഫലിക്കയില്ല. ന്യായപ്രമാണത്തിൽ ഊനമുള്ളവൻ കൎത്താവിന്റെ കാഴ്ച്ചക്ക അടുത്തുവരരുതു എന്നായിരുന്നു. ലേവി- ൨൧: ൧൭- ൨൦ അതിനാൽ പട്ടക്കാരിൽവെണ്ടിയ ഗുണങ്ങളെ കൎത്താവ നമ്മെ പഠിപ്പിക്കുന്നു. ആചാൎയ്യന തന്റെവസ്ത്രത്തിൽ പൊൻമണിയും മാതളപ്പഴവും വെണ്ടിയിരുന്നു. ഒന്നാ നല്ല ഉപദെശത്തെയും മറ്റെതു ഫലമുള്ള നടപ്പിനെയും കാണിക്കുന്നു. പുറ- ൨൮: ൩൩, ൩൪. യഹൊവായ്ക്കശുശ്രൂഷചെയ്യുന്നവർ ശുദ്ധമുള്ളവരായിരിക്കെണം. ഏശാ- ൫൨: ൧൧- എന്തെന്നാൽ ആചാൎയ്യന്മാരുടെ ദോഷം ഹെതുവായി ജനം യഹൊവായുടെ കാഴ്ച്ചയെ വെറുക്കുന്നു, ൧. ശമു- ൨: ൧൭. തങ്ങളുടെ ചീത്തനടപ്പ തങ്ങളുടെ പ്രസംഗത്തെ ലജ്ജിപ്പിക്കുന്നു. വേറെഒരുവൻ പറയുംപോലെ 'തങ്ങളുടെ പ്രസംഗംകൊണ്ട തങ്ങൾ പണിയുന്നു. തങ്ങളുടെ നടപ്പുകൊണ്ട അതിനെ പൊളിച്ചു കളയുന്നു'. പിന്നെയും മറ്റൊരുവന പറയുംപോലെ 'നിന്റെ പ്രവൃത്തികൾ നിന്റെ പ്രസംഗത്തെ ലജ്ജിപ്പിക്കരുതു. മറ്റുള്ളവർ ചെയ്വാൻ നീ പറയുന്നതിനെ നീ തന്നെ എന്തുകൊണ്ട ചെയ്യുന്നില്ല എന്ന നിന്റെ കേൾവിക്കാർ നിന്നെക്കുറിച്ചു പറയുന്നതിന ഇടകൊടുക്കരുതു. വയറു നിറച്ചു ഉണ്ടുംകൊണ്ട മറ്റുള്ളവർ നോമ്പുനോക്കുവീൻ എന്ന പറയുന്ന പ്രസംഗക്കാരൻ നല്ല നേരംപോക്കുകാരൻതന്നെ. കൊതുകിനെ അരിച്ചെടുക്കുന്നവർ ഒട്ടകത്തെ വിഴുങ്ങികളയും. ദ്രവ്യാഗ്രഹി കള്ളുകുടിയനെ കുറ്റംപറയും. താൻ ധൎമ്മം കൊടുക്കാതെ ശേഷംപേർ എല്ലാവരും കൊടുപ്പീൻ എന്നുംപറയും. പള്ളിമുതലുംമറ്റും അപഹരിക്കുന്നവർ പുറങ്കള്ളനെ ശാസിക്കും. വീട്ടിലെ അവകാശവഴക്ക തീൎക്കാതെ മറ്റുള്ളവരോട സമാധാനം പറയും. ഇങ്ങിനെ എല്ലാമായാൽ എങ്ങി

നെ എല്ലാം ഫലിക്കും. മാൎഗ്ഗം കല്പിപ്പിക്കുന്ന പ്രസംഗകാരൻ എന്നും ചിലർ വിചാരിക്കയില്ലയൊ? പട്ടക്കാരൻെറ നാവും ഹൃദയവും കൂട്ടു യോജിച്ചിരിക്കുന്നതു ഇങ്ങിനെ ആകുന്നുവോ.

'നല്ലപൊലെപറക, നല്ലപോലെ പ്രവൃത്തിക' എന്ന ഒരു പുസ്തകത്തിൽ പറയുന്നു. സ്മൎന്നാ എന്ന പട്ടണത്തിൽ ഒരുകളിക്കാരൻ ഉണ്ടായിരുന്നു. ആയവൻ 'സ്വൎഗ്ഗമെ' എന്നു പറഞ്ഞും കൊണ്ടു നിലത്തോട്ടു തൻെറവിരൽ ചൂണ്ടികാണിച്ചു. സഭലത്തെ പ്രധാനി അതു കണ്ടിട്ടു ഒട്ടുംസഹിയാതെ കോപിച്ചു പുറത്തിറങ്ങി ൧൦൦ ഭോഷൻ ഒന്നു പറഞ്ഞു മറ്റൊന്നു കാണിക്കയാകുന്നു എന്നു പറഞ്ഞു. നല്ലവണ്ണം പ്രസംഗിക്കയും നടപ്പു അതുപോലെ അല്ലാതെ ഇരിക്കയും ചെയ്യുന്നവർ ഇങ്ങിനെയുള്ളവരാകുന്നു. തങ്ങടെ നാവിൻെറ അററത്തു മോക്ഷം ഉണ്ടെങ്കിലും തങ്ങളുടെ കയ്യുടെ അററത്തു ലോകം ആകുന്നു. തങ്ങളുടെ പ്രസംഗംപോലെ നടക്കുന്നില്ല എന്നാൽ ഇവർതങ്ങളുടെ പ്രവൃത്തികളെ നന്നാക്കുന്നില്ലെങ്കിൽ സ്വൎഗ്ഗത്തിൽ ഇരിക്കുന്നവൻ ഇവരെ പരിഹസിച്ചു ആട്ടികളകയും ചെയ്യും'

ഉയൎന്ന സ്വൎഗ്ഗത്തിൻകീഴ ഒന്നിനേകാൾഅധികം മറെറാരു ശുദ്ധസ്ഥലം ഉണ്ടെങ്കിൽ അതു മദുബഹാ ആകുന്നു. എന്നാൽ ദുഷ്ടന്മാർ അതിൽ കേറുകയും ഇറങ്ങുകയും ചെയ്യുന്നതു കണ്ടിട്ടുണ്ടു. അയ്യൊ കഠിനപ്പെട്ട ഒരു പാപി ഉണ്ടെങ്കിൽ അത ദോഷം ചെയ്കയും കൎമ്മം കഴിക്കയും പ്രസംഗംപറകയും ചെയ്യുന്ന മനുഷ്യൻആകുന്നു, താൻമഹാവഷളായ ദോഷത്തിൽതന്നെ ഇരിക്കയും ലജ്ജയില്ലാതെ ശുശ്രൂഷ കഴിക്കയും ആളുകൾ പ്രസംഗം കേൾക്കയും ചെയ്യുന്നു. ഇങ്ങനെ ഉള്ളവർ എല്ലാവരെകാളും കഠിനപ്പെട്ടവർതന്നെ. പക്ഷെ മനസ്സുതിരിയപ്പെടുവാൻ പ്രയാസമുള്ളവരും ആകുന്നു. അയ്യൊ, അകത്തെ വസ്ത്രം അഴുകായി ഇരിക്കെ വെള്ളമാറി അകത്തുകേറുവാൻ ധൈൎയ്യം ഉണ്ടല്ലൊ, വേദപുസ്തക അദ്ധ്യായ വകുപ്പുകളെകാൾ അന്യവകുപ്പുകൾ അധികം അന്വെഷിക്കുന്നവരും പരിശുദ്ധാത്മാവിൻെറ ആവസിപ്പിനേകാൾ പിശാചു മുട്ട ഇടുന്ന കുഴികളെക്കൂടെ അറിയാം എന്ന പോലെ സൂത്രവും കൌശലവും ഉള്ളവരും ലോകഅഭ്യാസകാരും മനുഷ്യരുടെ ആത്മാക്കളെ നേടുന്നതിനേകാൾ അധികം മുതൽ നേടുവാൻ ബദ്ധപ്പെടുന്നവരും ഉണ്ടു. അയ്യോ ഇങ്ങിനെ ഉള്ളവരിൽനിന്നു സഭ ശുദ്ധമായിരിക്കുന്ന കാലം എന്നു വരും. (തുടരും)

---

## ഒരുലേഖനം

### ൧൩൯-ാം പുറത്തു അവസാനിച്ച ശേഷം.

കിഴക്കെ സഭകളുടെ ഐക്യതയെപ്പററി ഒരുസഹജീവിയുടെ പത്രാധിപ പ്രസംഗത്തിലെ ഏതാനും ചരിത്രകുഴപ്പുകളെ കഴിഞ്ഞലക്കത്തിൽ ഞാൻ കാണിച്ചിട്ടുണ്ടല്ലൊ. അതിൽ റഷ്യാ സഭയെക്കുറിച്ചു പറഞ്ഞിരിക്കുന്നിടത്തു അവൎക്കു പാത്രിയൎക്കു ഇല്ല എന്നുപറഞ്ഞു പിടിപ്പിച്ചിരിക്കുന്നു. ഇങ്ങനെ വിവരക്കേടുകൾ പറയുമ്പൊൾ ഇപ്പരിഷകൾക്കു

എന്തു ചരിത്രം അറിയാം എന്നുള്ള സൽ ഭാവത്തിൽ നിന്നായിരിക്കാം. എന്നാൽ പരമാൎത്ഥം ഞാൻ പറയട്ടെ. ൧൫൮൯-വരെയും ഏകദേശം അങ്ങനെതന്നെ ആയിരുന്നു. അപ്പോൾ കൊൻസ്ത്താന്തിനോപ്പിളിലെ യറമിയ പാത്രിയക്ക് യാചനാൎത്ഥം മസ്കൊവിയായിൽ ചെല്ലുകയുണ്ടായി. റഷ്യാ സന്ന്യാസികൾ നയവും ഭയവും പ്രയോഗിച്ചു അവരുടെ ഈയോബ് എച്ചുബിസ്സിനെ ഒന്നാമതായി പാത്രിയക്കാക്കി. എന്നാൽ അതു ചില ഉടമ്പടികൾ കൂടാതെ അല്ല. അതാതു പുതിയ പാത്രിയക്കു അനുവാദം ചോദിക്കയും ൫൦൦ സ്വൎണ്ണമോഹറപ്പീസ കൊടുക്കയും വേണം. ഈ തടസ്ഥങ്ങൾ ൧൬-ാം നൂററാണ്ടിന്റെ മദ്ധ്യത്തിൽ കൊൻസ്ത്താന്തിനോപ്പിളിലെ രണ്ടാം ദിവന്നാസ്യോസിന്റെ കാലത്തിൽ കിഴക്കെ നാല പാത്രിയക്കന്മാർ കൂടി ഒഴിവാക്കുകയും ചെയ്തിരിക്കുന്നു. തുക്കിസുൽത്താനുംകൂടി സമ്മതിച്ചിട്ടുള്ള അവസ്ഥയായിരിക്കുന്നു ഇതു.

കഴിഞ്ഞ ലക്കത്തിൽ ലത്തീൻവിശ്വാസപ്രമാണത്തിൽ തിരുത്തൽവന്നതു എപ്പോൾ, ആരാൽ, എന്നു പറവാൻ ഇടയായിട്ടില്ലാഞ്ഞു. ഈതിരുത്തൽ ആദ്യം ഉണ്ടാക്കിയതു ൮൬൭-ൽ ൧-ാം നിക്കോലോസിനു പൊത്തിയൂസിനോടുള്ള പാരുഷ്യം നിമിത്തം താനായിട്ടു ഉണ്ടാക്കീട്ടുള്ളതാകുന്നു എന്നു വിചാരിക്കപ്പെടുന്നു. ആയതു ഇസ്പാനിയാ, പ്രാൻസു, പള്ളിക്കാർ ആദ്യംപ്രയോഗിച്ചു. ആദ്യവിശ്വാസപ്രമാണത്തിൽ ഈകൂട്ടുതൽ ഉണ്ടായിരുന്നില്ലാ എന്നു ഏവൎക്കും സമ്മതമല്ലൊ. അപ്പോൾ ശിശ്മ ഉണ്ടാക്കിയതു നിക്കലോസും ഇസ്പാനിയാ, പ്രാൻസ പള്ളിക്കാരും എന്നുവരണം. അല്ലെങ്കിൽ യവുനായക്കാരും മൂന്നാം ലേയൊ മുതൽ നിക്കോലാസു വരെയുള്ള മാർപാപ്പാമാരും ശിശ്മക്കാരായി വരണം. ഇതിൽ ഏതാണ വായനക്കാൎക്കു ബോധിച്ചതു പോലെ എടുക്കട്ടെ. ഐക്യതക്കു ഭാവിച്ചു തുടങ്ങിയതു ഇപ്പോൾ നൂതനമായിട്ടല്ല. ഇതിനുമുമ്പിൽ പലപ്രാവശ്യവും നോക്കീട്ടുള്ളതാണ. അതിൽ പ്രത്യേകം അബ്സീനിയക്കാരുടെ പേരിലാണു. അതു കിഴക്കേതുമല്ല പടിഞ്ഞാറേതുമല്ല. അതു പോകട്ടെ നമ്മുടെ കാൎയ്യത്തിനു പുറമെയുള്ളതാകുന്നു. പത്രോസിന്റെ അനന്തിരവരായി പറഞ്ഞുകൊള്ളുന്നവർ കലക്കൽ വെള്ളത്തിൽ വലവീശുവാൻ വിരുതന്മാരാണെന്നുള്ളതിനു ഒരു ഉദാഹരണം മാത്രം ഇവിടെ കുറിക്കുന്നു. ൧൭-ാം നൂററാണ്ടിൽ സുറിയായിൽ യാക്കോബായക്കാരനായ അന്ത്രയോസ അക്കിഗാൻ എന്നൊരു ബാല്യൻ റോമ്മായിൽ പഠിച്ചു ആ വിശ്വാസം സ്വീകരിച്ചാറെ പാപ്പാ അയാളെ പാത്രിയക്കആക്കി, ൨൪-ാം ഇഗ്നാത്യൂസ എന്നു പേരുകൊടുത്തു. ഈയാളിന്റെ മരണശേഷം പത്രോസ എന്നു പേരായി മറെറാരുത്തൻ ൨൫-ാമനായി. എന്നാൽ സ്വതെ ന്യായത്താൽ പാത്രിയക്കായിരുന്ന ആൾക്കു തുക്കിന്റെ സ്വാധീനത ഉണ്ടായിരുന്നതുകൊണ്ടു ഈ നൂതന പാത്രിയക്കിനെ നീക്കംചെയ്തുകളഞ്ഞു. ൨൪-൨൫ എന്നസംഖ്യകൾ ആപേരുകളോടു ചേൎത്തതു എന്തിനെന്നു വായനക്കാൎക്കു ഒരു കടങ്കഥയായി ഈതവണ ഇട്ടിരിക്കുന്നു. പിന്നെ ഞാൻ ഒരുചോദ്യംകൂടെ ചോദിച്ചു കൊള്ളുന്നു. പത്രോസിന്റെ അനന്തിരവ

രായിട്ടു കിഴക്കെ സഭകളിൽ മൂന്നോ നാലൊ പാത്രിയർക്കീസന്മാർ ഉണ്ടല്ലോ അപ്പോൾ അവരെ പടിഞ്ഞാറോട്ടു വലിക്കുന്നതെന്തിനു? ഉപവിയും മനഗുണപ്രവൃത്തിയിൽ നിന്നും തന്നെ. അവകളും വായനക്കാർക്കു കേൾക്കണമെന്നു വച്ചാൽ കേൾപ്പിക്കാം. എത്ര അകലെ വസിച്ചാലും ഉപവി ഉണ്ടാകാമെല്ലൊ മിതവാദി

---

## മാർ ഇഗ്നാത്യോസ് പത്രോസ് സ്മാരക ദ്രവ്യശേഖരം.

൰ംമാസം വൃ ൩- ചൊവ്വാഴ്ച കോട്ടയത്തു സുറിയാനിസിമ്മനാരിയിൽ നാല്പതാം ദിവസം അടിയന്തിരം കഴിഞ്ഞശേഷം പകലെ നാലര മണിക്കു കൂടിയ യോഗത്തിൽ മലങ്കരയുള്ള മിക്ക പള്ളികളുടെയും പ്രതിനിധികളും അനേകം പട്ടക്കാരും എല്ലാ മെത്രാപ്പോലീത്തന്മാരും ഹാജരുണ്ടായിരുന്നു. മാർ ദീവന്നാസ്യോസ് മെത്രാപ്പൊലീത്താ അവർകൾ അഗ്രാസനസ്ഥനായിരുന്നു സ്വീകരിക്കപ്പെട്ട നിശ്ചയങ്ങൾ താഴെ ചേർക്കുന്നു.

൧. മാർ ഇഗ്നാത്യോസു പത്രോസ് സ്മാരക ദ്രവ്യശേഖരത്തെപ്പററി കോട്ടയത്തു ഇതിനു മുൻപിൽ നടന്നിട്ടുള്ള രണ്ടു യോഗങ്ങളിൽ ആലോചിച്ചു തീർച്ചയാക്കി പ്രസിദ്ധപ്പെടുത്തീട്ടുള്ള നിശ്ചയങ്ങളെ ഈ യോഗവും പൂർണ്ണമായി സമ്മതിച്ചു സ്ഥിരപ്പെടുത്തുന്നു.

൨. ഉത്സാഹപൂർവ്വമായും ശരിയായും പിരിക്കുന്നപക്ഷം നിശ്ചയിച്ചിട്ടുള്ള പതിനായിരം രൂപയിൽ അധികമായും ഇതിലെക്കു പിരിഞ്ഞുവരാൻ ഇടയുള്ളതുകൊണ്ടു ഉദ്ദേശം ഇത്ര രൂപ ഉണ്ടാകുമെന്നു കണ്ടതിനുമേലല്ലാതെ സ്മാരകത്തിൻെറ സ്വരൂപം തീർച്ചയാക്കിക്കൂടാത്തതാകുന്നു.

൩- അയ്യായിരം രൂപയിൽ കുറയാതെ പിരിഞ്ഞു കിട്ടിയശേഷം പള്ളിക്കാരുടെയും മററും അഭിപ്രായം അനുസരിച്ചു സ്മാരക സ്വരൂപം തീർച്ചയാക്കേണ്ടതാണ.

൪- മലങ്കരെയുള്ള സുറിയാനിപ്പള്ളികളെ അശേഷം എട്ടു ക്ലാസുകളായി തിരിച്ചു ൨൫൦, ൨൦൦, ൧൫൦, ൧൦൦, ൭൫, ൫൦, ൨൫, ൨൦, ഇങ്ങനെ ഓരൊ ഇടവകകളിൽ നിന്നു പിരിഞ്ഞു വരത്തക്കവണ്ണം ഏപ്പാടു ചെയ്യണം.

൫- സുറിയാനിക്കാരായിട്ടുള്ളവരിൽ പ്രായപൂർത്തി വന്നിട്ടുള്ള സ്ത്രീപുരുഷന്മാരിൽ ഒരുത്തരും ഈ ദ്രവ്യ ശേഖരത്തിലേക്കു ഒരു ചക്രമെങ്കിലും കൊടുക്കാത്തവരായി വരാതിരിക്കത്തക്കവണ്ണം പിരിവു നടക്കേണ്ടതിലെക്കു വേണ്ട ഫാറങ്ങൾ നിർവ്വാഹക സംഘക്കാർ കഴിയുന്ന വേഗത്തിൽ തയാറാക്കി എല്ലാ പള്ളിക്കാർക്കും അയച്ചുകൊടുക്കണം.

൬. ഈ ദ്രവ്യശേഖരകാര്യത്തിൽ ഇതരജനസാമാന്യത്തിൻെറയും സഹായം ഉണ്ടാകേണ്ടതിലേക്കു നിർവ്വാഹക സംഘക്കാർ വേണ്ട ജാഗ്രത ചെയ്യണം.

൭- നിർവ്വാഹക സംഘത്തിൽ അപ്പഴപ്പോൾ ഉണ്ടാകുന്ന ഒഴിവു

കൾക്കു പകരം ആൾ നിയമിക്കുന്നതിനു പ്രസിഡെണ്ടിന്റെ അനുവാദപ്രകാരം സംഘത്തിന്റെ ഒരു ക്രമമായ യോഗത്തിനു അധികാരമുണ്ടായിരിക്കുന്നതാകുന്നു.

---

## ഒരഭിപ്രായം

മലങ്കര ഇടവകപത്രിക പത്രാധിപരവർകൾക്കു

അന്ത്യോഖ്യാ സിംഹാസനത്തിന്റെ പ്രധാന മേല്പട്ടക്കാരനും പത്രോസ്സ്ശ്ലീഹായുടെ അനന്തിരസ്ഥാനവാഹിയും സുറിയാനിസഭയൊക്കയുടെ തലവനും ആയ എ. പെ. പെ, ബ. മാറാൻമാർ ഇഗ്നാത്യോസ പാത്രിയർക്കീസുബാവാ തിരുമനസ്സുകൊണ്ടു സ്വർഗ്ഗാരൊഹണം ചെയ്തിരിക്കുന്ന വിവരം മലങ്കര സഭയെ അറിയിച്ചിരിക്കുന്നതിനാൽ ടി വിശുദ്ധപിതാവു തന്റെ ഭരണത്തിൻകീഴുള്ള എല്ലാരാജ്യങ്ങളിലെയും സഭകൾക്കു വേണ്ടി ഏറിയഉപദ്രവങ്ങളും ഞെരുക്കങ്ങളും സഹിച്ചിട്ടുള്ള ഒരാളെന്നതന്നെയുമല്ല മലയാളത്തുള്ള നമ്മുടെ സഭയ്ക്കുവേണ്ടി എത്രമാത്രം ബുദ്ധിമുട്ടുകളും കഷ്ടതകളും വാൎദ്ധക്യകാലത്തു വഹിച്ചു ശത്രുവിന്റെ കണിയിൽനിന്നു നമ്മെ വീണ്ടുകൊണ്ടിരിക്കുന്ന പിതാവിന്റെ ഓൎമ്മ മലങ്കരെനിന്നു മാഞ്ഞുപോകാതെ എന്നേക്കും ഓൎമ്മയിലിരിപ്പാൻ തക്കതായി ഒരുസ്ഥാപനം വേണ്ടതെന്നും അതിലേക്കായി എല്ലാ പള്ളിക്കാരുടെയും അഭിപ്രായം അറിഞ്ഞു കമ്മട്ടിയിൽ നിശ്ചയിക്കുന്നതാണെന്നും അറിയുന്നതിനാൽ പല ആളുകളുടെയും അഭിപ്രായം താഴെ വിവരിക്കും പ്രകാരം കേട്ടിരിക്കയാൽ ആയതിനെ താഴെ പ്രസ്താവിച്ചു കൊള്ളുന്നു.

യാക്കോബായക്കാരായ നമ്മുടെ കമ്മിട്ടിയും, സഭയും ഉള്ളനാൾ എല്ലാം വിശുദ്ധപിതാവിന്റെ ഓൎമ്മനിലനില്ക്കുന്നതിനും തന്നെ കണ്ടിട്ടില്ലാത്തവരായി വരുന്നസന്തതികൾക്കും തന്റെ ഛായ കാണുന്നതിനും ചുരുക്കമായി ചരിത്രം അറിയുന്നതിനും ഒരുപടമെടുപ്പിച്ചു ചുരുങ്ങിയ ചരിത്രസഹിതം സിമ്മനാരിയിൽ കമ്മട്ടി മുറിയിൽ പ്രധാനസ്ഥലത്തു സ്ഥാപിക്കയും, നമ്മുടെസഭ അറിവിൽ മുതിൎന്നവരായി ദൈവഭയവും വിശ്വാസവും ഉള്ളവരായി തീരുന്നതിനു ഇടയാക്കുന്നതായ സുറിയാനി ഭാഷയിലുള്ള ഗ്രന്ഥങ്ങൾ മലയാളത്തിൽ തൎജ്ജമചെയ്തു അത്യന്തവന്ദ്യപിതാവിന്റെ നാമത്തിൽ അടിപ്പിച്ചു ഏവൎക്കും വാങ്ങിച്ചു അറിവിനെ നേടാവുന്ന വിധത്തിൽ ചുരുങ്ങിയ വിലക്കു കൊടുക്കപ്പെടുകയും. ആ വകകൾക്കായി ജനങ്ങളിൽ നിന്നും പിരിഞ്ഞു നിയമിക്കുന്നപണം ടി പിതാവിന്റെ നാമത്തിൽ ഒരുപ്രത്യേക ഓൎമ്മസ്ഥാനമായി നിജപ്പെടുത്തുകയും ചെയ്യണമെന്നു ആഗ്രഹിക്കുന്നു. എന്നു

കെ. ജെ. പി.

---

## സൂചനകൾ

പാത്രിയർക്കീസുബാവാ തിരുമനസ്സിലെ സ്വർഗ്ഗാരോഹണത്തെക്കുറിച്ചു തല്ക്കാലം ചുരുക്കത്തിൽ എഴുതിയ ഒരു എഴുത്തു വന്നിരിക്കുന്നു. വിസ്താരമായ എഴുത്തു പിന്നാലെ വരുന്നുണ്ടെന്നു അതിൽ കാണിച്ചിട്ടുണ്ടു. ഇപ്പോൾ കിട്ടിയ എഴുത്തിൽ പറയുന്നതാവിതു:— കാലം ചെയ്തതു കന്നിമാസം ൨൧ാം നു ഞായറാഴ്ച അസ്തമിച്ചു ൧൦ മണിക്കായിരുന്നു. മരണ നാഴികവരെ യാതൊരു ദീനമൊ വേദനയൊ എന്നു വേണ്ടാ പനിപോലും ഇല്ലായിരുന്നു. മരണത്തെക്കുറിച്ചു തനിക്കു മുന്നറിവുണ്ടായിരുന്നതുപോലെ രണ്ടു ദിവസം മുമ്പു മാർ ക്രൂറിലോസ ഗീവറുഗീസ മെത്രാപ്പൊലീത്തായെ ഉറഹായിൽ നിന്നു വരുത്തി. മരണം അടുത്തിരിക്കുന്നതിനാൽ പുതിയ സ്ഥാനാഭിഷേകം വരെ പാത്രിയർക്കാ കാൎയ്യവിചാരം ചെയ്വാൻ അദ്ദേഹത്തെ അധികാരപ്പെടുത്തി. ൨൧ാം നു ഞായറാഴ്ച സ്വസ്ഥതയൊടു കൂടിയിരുന്ന ദേഹത്തിൽ അന്ത്യാഭിഷേക ക്രിയകൾ ചെയ്യിച്ചു മദ്ദേൻ പട്ടണവാസികളെ വരുത്തി വളരെ നേരം ഉച്ചത്തിൽ പ്രസംഗിച്ചു. പ്രസംഗത്തിന്റെ അവസാനത്തിൽ ബാവാ തന്നെ ഒരു സ്തോത്രം ചെയ്തു പ്രാൎത്ഥിച്ചു. പ്രാൎത്ഥനയ്ക്കു ആമീൻ ചൊല്ലിയതിനൊടുകൂടി മരണവും കഴിഞ്ഞു. ഒരു പക്ഷി പറന്നു പോകുന്നതുപോലെയാണ ആത്മാവിന്റെ വേൎപാടുണ്ടായതെന്നു എഴുത്തുകാരൻ പറയുന്നു. ഇതു സംഭവിച്ചതു മദ്ദേൻ പട്ടണത്തിലുള്ള പ്രധാന പള്ളിയിലെ അരമനയിൽ വച്ചായിരുന്നു. മരണം വളരെ വളരെ അതിശയകരവും മുന്നറിവോടും ഒരുക്കത്തോടും കൂടിയും ആയിരുന്നു. കബറടക്കത്തിനു സുൽത്താന്റെ കമ്പി പ്രകാരം പ്രധാന പാഷായും കീഴുദ്യോഗസ്ഥന്മാരും ൧൦൦ പടയാളികളും കറുത്ത ഉടുപ്പു ധരിച്ചും ദുഃഖ ബാണ്ടു കൊട്ടിയും രാജാക്കന്മാരുടെ ശവസംസ്കാര ബഹു

മതിപോലെ അകമ്പടി നിന്നു കൽമാ ദയറായിലെക്കു തിരുശരീരം കൊണ്ടുപോകപ്പെട്ടു. വയസ്സിന്റെ എണ്ണപ്രകാരം പട്ടാളക്കാർ ൯൯ പീരങ്കി വെടി വച്ചു. ൨൦-ാം ശീവറുഗീസ് പാത്രിയർക്കീസു ബാവാ തിരുമേനിയെ അടക്കിയ കബറിൽ ആണ അടക്കപ്പെട്ടതു. പുതിയ പാത്രിയർക്കീസിന്റെ തിരഞ്ഞെടുപ്പിനും സ്ഥാനാഭിഷേകത്തിനും മലങ്കര മെത്രാപ്പോലീത്താ ചെല്ലുന്നതായാൽ അതിലെക്കു അവധി നീട്ടികൊറിക്കേണ്ടിയിരിക്കുന്നതുകൊണ്ടു ഇവിടെനിന്നു ആരെങ്കിലും ചെല്ലുവാൻ ഭാവമുണ്ടൊ ഇല്ലയൊ എന്നു ഉടനെ കമ്പി അടിക്കണമെന്നും ആരും പോകാത്തപക്ഷം യോഗത്തിൽ അഭിപ്രായം പറവാൻ അവിടെ ഒരാളെ അധികാരപ്പെടുത്തുകയൊ ചെയ്യണമെന്നുകൂടെ വന്ന എഴുത്തിൽ പ്രസ്താവിച്ചിട്ടുണ്ടു.

ആത്താറ്റുകേസു—ഇതിലെ സാക്ഷിവിചാരണ ൪-ാം മാസം ൧൯-ാനു-മുതൽ ആരംഭിച്ചിരിക്കുന്നതായി അറിയുന്നു. വിവരം പിന്നാലെ

ഇംഗ്ലീഷ പള്ളിക്കൂടങ്ങൾ—മാർ ദീവന്നാസ്യോസ സിമ്മനാരിയിലും താഴത്തങ്ങാടി ഇംഗ്ലീഷപള്ളിക്കൂടത്തിലും ൪-ാം മാസം ൨൧-നു- മുതൽ വാഷീകപരീക്ഷ ആരംഭിച്ചിരിക്കുന്നു. മാറ്റിക്കുലേഷ്യൻ പരീക്ഷ തുടങ്ങുന്നതു ഡിസംബർ ൧൭-നു-ആകുന്നു വരുന്ന ശനിയാഴ്ചയാണ. അതിലേക്കു ദീവന്നാസ്യോസു സിമ്മനാരിയിൽനിന്നു ൧൨ കുട്ടികൾ അപേക്ഷിച്ചിട്ടുണ്ടു.

നാല്പതാംദിവസം—വിശുദ്ധ പാത്രിയർക്കീസുബാവാതിരുമനസ്സിലെ നാല്പതാം ദിവസം അടിയന്തിരം മുമ്പിൽ പ്രസ്താവിച്ചിരുന്നതുപോലെ ൪-ാം മാസം ൩-ാനു-ചൊവ്വാഴ്ച വളരെ ഭംഗിയായി നടന്നു. വളരെ പള്ളിക്കാർ കൂടിയിരുന്നു. മെത്രാപ്പോലീത്തന്മാർ എല്ലാവരും ഉണ്ടായിരുന്നു. കുർബ്ബാനയുംപ്രസംഗവും നടത്തിയതു എ: പെ. പെ. ബ. മാർ ഗ്രീഗോറിയോസ മെത്രാപ്പോലീത്താ അവർകളായിരുന്നു. സദ്യയും വളരെ കെങ്കേമമായി കഴിഞ്ഞു. ഇത്രയും വെടിപ്പായി സദ്യനടന്നതു കോട്ടയത്തുള്ള സുറിയാനിക്കാരുടെ അത്യുത്സാഹം തന്നെ.

ഒരുഅപൂൎവ്വവിവാഹം—നവീകരണ ജെനറാൾ വികാരി ൪-ാം മാസം ൧൩-ാനു-വെള്ളിയാഴ്ചരാത്രി പുനൎവിവാഹം ചെയ്യുന്നു പറഞ്ഞു ഒരുസ്ത്രീയെ സ്വന്തഭവനത്തിൽ കൊണ്ടുവന്നിരിക്കുന്നു. തരുണിമണിയുടെ യോഗ്യതകളെക്കുറിച്ചു ഒരുലേഖകൻ എഴുതിയിരിക്കുന്നതു ഒരുഅവള വസ്തുവമായിരുന്നാലും പ്രസ്താവയോഗ്യമല്ലന്നുവച്ചു തള്ളിയിരിക്കുന്നു. ൪-ാം വാൎദ്ധക്യത്തിൽ ഇങ്ങനെ ഒരു വേഷംകൂടെ കെട്ടുന്നതിനു ഇടയായതു കവുംബഛരിമാണത്രെ സ്വന്തഭവനത്തെ നന്നായി ഭരിക്കാത്തവനെ കശ്ശീശാസ്ഥാനത്തിനു കൊള്ളരുതെന്നു പൌലൊസ പറയുന്നു. കവുംബഛരി ദ്രോഹംകൂടി ഭരിക്കുന്നവനെ പ്രൊമോഷ്യൻ കൊടുത്തു ജെനറാൾവികാരിയാക്കണമെന്നാണ നവീകരണ ഉപദേശം. കശ്ശീശാ ഏക ഭാൎയ്യയുടെ ഭൎത്താവായിരിക്കണമെന്നുള്ളതും വേദത്തിൽ സ്പഷ്ടമായി പറഞ്ഞാലും നവീകരണ ദുരാത്മാവിനാൽ വായിക്കുമ്പോൾ പുനൎവിവാഹക്കാരനെ മേല്പട്ടസ്ഥാനത്തിൽ നിയമിക്കണമെന്നായിരിക്കും വ്യാഖ്യാനിക്കുന്നതു

എം- ജെ- സി- മലയാള മിത്രത്തിൽ പ്രസിദ്ധപ്പെടുത്തിവരുന്ന ലേഖനങ്ങൾ മിത്രാധിപക്കു രസമില്ലാതെയായിരിക്കുന്നു എന്ന ഈ പ്രാവശ്യം ചുവട്ടിൽ ചേൎത്തിരിക്കുന്ന നോട്ടുകൊണ്ടു കാണുന്നു. എഴുത്തുകാരന്റെ വിവരണങ്ങൾ അത്ര സത്യമൊ സ്നേഹത്തിലൊ അല്ലന്നുള്ള സംശയവും പത്രാധിപക്കു തട്ടിയിട്ടുണ്ടു. പത്രികയിൽ അപ്പഴപ്പോൾ പറഞ്ഞിട്ടുള്ള സൂചനകൾ പത്രാധിപർ മനസ്സിരുത്തി വായിച്ചിരുന്നെങ്കിൽ എം- ജെ- സി-യുടെ ലേഖനങ്ങൾ പണ്ടെതന്നെ വെയിസ്റ്റ പേപ്പർ ബാസ്കറ്റ എന്ന കൊട്ടയിലെക്കു തള്ളിയെനെ- എം- ജെ- സി- ക്കു ഈയിടെ തെക്കുംഭാഗരോടു അത്ര രസമില്ലന്നു മിത്രത്തിലെ ചില വാചകങ്ങൾ വെളിപ്പെടുത്തുന്നു. പണ്ടൊരിക്കൽ കേരള സന്ദശ്ശിനി എന്ന പത്രികയിൽ ഈ കൂട്ടരെ സാമാന്യത്തിൽ അധികം ഉയൎത്തി എഴുതിയ കയ്യും എം- ജെ. സി-യുടെതായിരുന്നു. ആടിന്റെ പിന്നാലെ കറുക്കൻ നടന്നതുപോലെ അന്നു നവീകരണത്തിലെക്കു വല്ലതും പറിക്കാമെന്നു എം- ജെ. സി- വിചാരിച്ചതു പററാഞ്ഞതുകൊണ്ടൊ മാസം തോറും തലചായ്ക്കുന്ന പത്രിക പത്രാധിപർ ഒരു തെക്കുംഭാഗൻ ആകകൊണ്ടൊ അങ്ങാടിയിൽ തോററതിനു അമ്മയോടു പകരം വീട്ടാമെന്നുവച്ചു ഇങ്ങനെ ചില പേക്കൂത്തുകൾ എഴുതാ

മെന്നവെച്ചതാണെന്ന ഒരു ലേഖകൻ ഞങ്ങൾക്ക എഴുതിയിരിക്കുന്നു.

---

പട്ടക്കാൎക്കു "പഠിപ്പില്ലായ്ക"യാലുള്ള ദോഷവും തന്നിവാരണോപായവും.

൧൬൦-ാം പുറത്തു അവസാനിച്ച ശേഷം (തുടൎച്ച.)

൩- പട്ടമേല്ക്കുന്നവർ ഏതെല്ലാം സംഗതികൾ എത്രത്തോളം അറിഞ്ഞിട്ടുള്ളവരായിരിക്കണമെന്ന മുൻകൂട്ടി ക്ലിപ്തപ്പെടുത്തുകയും ഇത്രാം തീയ്യതി പട്ടം കൊടുക്കേണ്ടതിന്ന ഇത്രാം തീയ്യതി ഒരു പരീക്ഷയുണ്ടാകുമെന്ന അന്യന്മാർ പറയാതിരിക്കത്തക്കവിധത്തിൽ പരീക്ഷനടത്തുകയും ചെയ്യേണ്ടതാവശ്യമാകുന്നു. സ്വഭാഷാജ്ഞാനമാണ മുഖ്യമായിവേണ്ടത. ഒരുപട്ടക്കാരൻ തന്റെ രാജ്യത്തുള്ള ജനങ്ങളോടു സംസാരിക്കയും അവരുടെ ആവശ്യാൎത്ഥം പുസ്തകങ്ങൾ എഴുതുകയും ചെയ്യേണ്ടതാകകൊണ്ടു സ്വഭാഷനല്ലപൊലെ അഭ്യസിച്ചിരിക്കേണ്ടത എത്രയും ആവശ്യമാണ. മലയാളഭാഷ സ്വഭാഷയല്ലെ? അതു പഠിപ്പാൻ എന്താണ പ്രയാസം? എന്നിങ്ങിനെയുള്ള ഓരൊഭാവംനിമിത്തം സ്വഭാഷവേണ്ടുംവണ്ണം അഭ്യസിക്കാത്തവർ ഈ കേരളത്തിൽ വളരെയുള്ളതിനാലാണ ഇതിനെപറ്റി ഇത്രയും പറയേണ്ടിവന്നിട്ടുള്ളത.

൪. പട്ടമേല്ക്കുന്നവൎക്കു വേണ്ടുന്ന അറിവുസിദ്ധിക്കേണ്ടതിലേക്കായി ഒരുപ്രത്യേക സ്കൂൾസ്ഥാപിക്കണം, ആസ്കൂളിൽ പഠിക്കയും നിശ്ചയിക്കപ്പെടുന്ന പരീക്ഷ യോഗ്യമാംവണ്ണം ജയിക്കയും ചെയ്യുന്നവരെമാത്രമെ പട്ടക്കാരായി നിയമിച്ചുകൂടു എന്നൊരു നിയമം എപ്പൊഴും ഉണ്ടായിരുന്നാൽ കൊള്ളാം. ഇങ്ങിനെ ഒരു നിയമം ഇല്ലാതിരുന്നാൽ സ്വഭാഷ വാചകത്തെറ്റുകൂടാതെ എഴുതുവാൻ സാമൎത്ഥ്യമില്ലാത്തവരെ പട്ടക്കാരുടെ കൂട്ടത്തിൽ കാണ്മാനിടവരുമെന്നുള്ളതിന്ന സന്ദേഹമില്ല. ഇങ്ങിനെ വരുന്നതു ലജ്ജാവഹമാണന്ന പ്രത്യേകിച്ച പറയേണ്ടതില്ലല്ലൊ

൫. പട്ടക്കാരുടെ ശമ്പളം ഒരേ വിധമായിരിക്കരുതു. യോഗ്യതയുടെയും പ്രവൃത്തിയുടെ ആധിക്യതയുടേയും അവസ്ഥപ്രകാരം ശമ്പളത്തെ സംബന്ധിച്ച കാൎയ്യത്തില്ലം ഭേദഗതികൾ ഉണ്ടായിരിക്കണം. യോഗ്യത വൎദ്ധിക്കുന്തോറും ശമ്പളം കൂട്ടികൊടുക്കുമെന്നുവന്നാൽ പട്ടക്കാർ ഉത്സാഹയുക്തന്മാരായിരിക്കുമെന്നുതന്നെയാണ വിചാരിക്കേണ്ടതു. ഇങ്ങിനേ ചെയ്യാതിരുന്നാൽ ചിലൎക്കു (മനുഷ്യരാകകൊണ്ടു) ഈൎഷ്യാഭംഗത്തിന്നും ഉത്സാഹക്കുറവിന്നും ഇടവന്നേക്കാം. പട്ടക്കാൎക്കു ശമ്പളം കൊടുക്കയില്ലെന്നും ഓരോ കൎമ്മങ്ങൾ ചെയ്യുന്ന വകക്കു നിശ്ചയിക്കപ്പെട്ടിരിക്കുന്ന പ്രതിഫലം പറ്റികഴിഞ്ഞു കൊള്ളേണമെന്നും തീൎച്ചപ്പെടുത്തുന്നതു ശുഭകരമായിരിക്കയില്ല. പട്ടക്കാരെ ജനങ്ങൾ വേണ്ടുംവണ്ണം മാനിക്കാതിരിക്കുന്നതിന്ന ഇതൊരു പ്രത്യേക കാരണമായിരിക്കുമെന്ന ഓൎക്കേണ്ടതാണ. പട്ടക്കാരുടെ ഗൌരവത്തിന്ന കുറച്ചിൽ വരുന്നതും വരുത്തുന്നതും നന്നായിരിക്കയില്ലെന്നാണ ഞാൻ പറയുന്നതു. ൬ാം സംഗതി തെളിയിപ്പാൻ അധികമൊന്നും പറഞ്ഞിട്ടാവശ്യമില്ലായ്കയാൽ ഇവിടെ വിവരിപ്പാൻ ശ്രമിക്കുന്നില്ല. (തുടരും)

# ൧൦൭൯ൽ തുലാംമുതൽ ൧൦൮൦ ചിങ്ങംവരെ മലങ്കര ഇടവകപ്പത്രിക വരിപ്പണം പിരിഞ്ഞവിവരത്തിനു ലീസ്റ്റ

| | അവർകൾ | രൂ | ച | കാ |
|---|---|---|---|---|
| കളങ്ങരെ ഇട്ടിയച്ചൻ മാത്തു | ടി | ൧ | ൧൪ | ൦ |
| എ. ജി. പോൾ ബി എ | ടി | ൧ | ൧൪ | ൦ |
| ബ. വടക്കൻപറവൂരു പള്ളിയോഗം | | ൧ | ൧൪ | ൦ |
| ടി ദത്തൊസു കത്തനാർ | ടി | ൧ | ൧൪ | ൦ |
| ടി മാത്തുകത്തനാരു | ടി | ൧ | ൧൪ | ൦ |
| ടി വറീതുകത്തനാരു | ടി | ൧ | ൧൪ | ൦ |
| കോട്ടയം തോംസൻ സാഹ്യ | ടി | ൧ | ൧൪ | ൦ |
| ടി ചക്കാലയിൽ അബ്രഹാം | ടി | ൧ | ൧൪ | ൦ |
| ടി കന്നുകുഴിയിൽകൊച്ചുതൊമ്മൻഅപ്പോത്തിക്കരി | | ൧ | ൧൪ | ൦ |
| ടി കൊണ്ടൊട്ടുപറമ്പിൽകോര | ടി | ൧ | ൧൩ | ൮ |
| ടി വേങ്കടത്തു അലക്സന്ത്രയോസകത്തനാർ | ടി | ൧ | ൧൩ | ൮ |
| ടി മാളേക്കൽചാണ്ടി | ടി | ൧ | ൧൩ | ൮ |
| ടി കരൊട്ടു കുഞ്ഞൻതൊമ്മി | ടി | ൧ | ൧൩ | ൮ |
| ടി കൊച്ചുവളഞ്ഞാററിൽകുര്യൻ | ടി | ൧ | ൧൩ | ൮ |
| ടി തെക്കെത്തലക്കൽ കുര്യൻ വക്കീൽ | ടി | ൦ | ൧൪ | ൦ |
| ടി വെള്ളൂർ കുര്യൻ കുഞ്ഞു | ടി | ൧ | ൧൩ | ൮ |
| ടി ചിറക്കടവിൽ അബ്രഹാം | ടി | ൧ | ൧൪ | ൦ |
| ടി കരിശുമമൂട്ടിൽ ഉലഹന്നൻ | ടി | ൧ | ൧൪ | ൦ |
| ടി പുത്തൻപള്ളിയോഗം | | ൧ | ൧൪ | ൦ |
| ടി എറികാട്ടു മാത്തു അയിപ്പ | ടി | ൧ | ൧൪ | ൦ |
| ടി ആററുത്തുരുത്തേൽ അയിപ്പ | ടി | ൧ | ൧൪ | ൦ |
| ടി മണലെപറമ്പിൽ ചാണ്ടി | ടി | ൧ | ൧൪ | ൦ |
| ടി പുത്തൻപറമ്പിൽ മുതൽപിടിക്കാരൻ | ടി | ൧ | ൧൩ | ൮ |
| ടി ഇല്ലിക്കൽചാക്കൊ | ടി | ൧ | ൧൩ | ൮ |
| ടി താഴത്തങ്ങാടിസ്കൂൾഹെഡ്മാസ്റ്റർ | ടി | ൧ | ൧൩ | ൮ |
| ടി പുളിക്കത്ര കുഞ്ചാക്കൊ | ടി | ൧ | ൧൩ | ൮ |
| ടി ചെമ്പാലത്ര വറുഗീസ | ടി | ൧ | ൧൪ | ൦ |
| ടി വഞ്ചിത്ര ചാണ്ടി | ടി | ൧ | ൦ | ൮ |
| ടി കളരിക്കൽ തൊമ്മൻ | ടി | ൧ | ൧൩ | ൮ |
| ടി പി ജോൺ ശിരസ്തദാർ | ടി | ൧ | ൧൪ | ൦ |
| ടി കണ്ടഞ്ചിറ വറുഗീസു | ടി | ൧ | ൧൩ | ൮ |
| ടി ചേരിക്കൽ കോര | ടി | ൧ | ൧൪ | ൦ |
| ടി കളരക്കൽ കുര്യൻ | ടി | ൧ | ൧൪ | ൦ |
| ടി മുണ്ടാക്കൽ ചാക്കൊ | ടി | ൧ | ൧൪ | ൦ |
| ടി പാലപ്പറമ്പിൽ പക്കി | ടി | ൧ | ൧൩ | ൮ |
| ടി മുപ്പറത്തറ കൊച്ചുകുഞ്ഞു | ടി | ൧ | ൧൪ | ൦ |
| ടി കളപ്പുരക്കൽ കൊച്ചിട്ടി | ടി | ൧ | ൧൪ | ൦ |
| ടി കണ്ടമങ്ങലത്തു ഉതുപ്പു | ടി | ൧ | ൦ | ൦ |
| ടി വാഴത്ര ചാക്കൊ | ടി | ൧ | ൧൪ | ൦ |
| ടി നേരിയെന്ത്ര മാത്തുണ്ണി | ടി | ൧ | ൧൩ | ൮ |
| ടി തോട്ടത്തുകളത്തിൽ കുഞ്ഞൊമ്മൻ | ടി | ൧ | ൧൪ | ൦ |
| ടി മുടാക്കാവിൽ തൊമ്മൻ | ടി | ൧ | ൧൪ | ൦ |
| ചെങ്ങളം പള്ളിയോഗം | | ൧ | ൧൪ | ൦ |
| തുണ്ടത്തിൽ അബ്രഹാം | ടി | ൧ | ൧൩ | ൮ |
| പള്ളത്തുശേരി ഉലഹന്നൻ | ടി | ൧ | ൧൩ | ൮ |
| ബ. കല്ലുങ്കത്ര പള്ളി | | ൧ | ൧൪ | ൦ |
| മുപ്പാത്തിയിൽ ഇട്ടി കുരുവിള | ടി | ൧ | ൦ | ൦ |
| കോട്ടപ്പുറമ്പിൽ ഇട്ടി | ടി | ൧ | ൧൩ | ൮ |
| പുല്ലമ്പിലായിൽ മത്തായി | ടി | ൧ | ൧൩ | ൮ |
| തെക്കെക്കരി ഇട്ടി | ടി | ൧ | ൧൪ | ൦ |
| ബ. കളപ്പുരക്കലച്ചൻ | ടി | ൧ | ൧൪ | ൦ |

(തുടരും)

മലങ്കര ഇടവകപ്പത്രിക.

പത്രിക വിലവിവരം.

| | | ബ്രിട്ടീഷ | രൂപാ | ചക്രം |
|---|---|---|---|---|
| ഒരു കൊല്ലത്തേക്കു | | | ൨ | ൨൪ |
| ഒററപ്രതിക്കു | | | ,, | ൪ |

പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ,, | ൯ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ,, | ൨ൾ |

# NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചടിപ്പുര മാനേജൎക്കു മേൽവിലാസം വെച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടെക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽസ്റ്റാമ്പായൊ തപാൽസ്റ്റാമ്പായൊ അയച്ചാലും മതിയാവും. എന്നാൽ രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌണ്ട വകവെച്ചുതരേണ്ടതാകുന്നു.

## പരസ്യം.

കോട്ടയത്തു സിമ്മനാരിയിൽ മാർ തോമ്മാസ് അച്ചുക്കൂട്ടം വക എല്ലാവക പുസ്തകങ്ങളും ബുക്കഡിപ്പൊആയി വില്ക്കുന്നതിനു താഴെ പേരുവിവരം പറയുന്ന ആളുകൾവശം ഏല്പിച്ചിരിക്കുന്നതിനാൽ ആവശ്യപ്പെട്ടുന്നവർ ആവക സ്ഥലങ്ങളിൽ അപേക്ഷിച്ചാൽ കിട്ടുന്നതാകുന്നു.

കുന്നംകുളം --- പനക്കൽ കുഞ്ഞൻമാത്തു ചുമ്മാര അവർകൾ.

മുളന്തുരുത്തി--- മാർതോമ്മാസ് സ്കൂൾ ഹെഡമാസ്ററർ ററ എം. ചാക്കൊ അവർകൾ

പാമ്പാക്കുടെ --- ദി. ശ്രീ. മലങ്കരെ മല്പാൻ കോനാട്ടു മാത്തൻ കത്തനാർ അവർകൾ.

തിരുവല്ലാ -- ചാലക്കുഴിയിൽ ഗബ്രിയേൽ മക്കു അവർകൾ

എന്നു മാനേജർ.

## വിഷപ്പട്ടികടിക്കുന്നതിനു ഒരുകൈകണ്ട ഔഷധം

വിഷപ്പട്ടി കടിച്ചാൽ ഏഴു ദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീററിൽ സേവിച്ചു മൂന്നുദിവസത്തെ പത്ഥ്യം എടുത്താൽ വിഷംനീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളികയോടുകൂടി കിട്ടുന്നതാകുന്നു ഈ ഗുളികകൾ ഇല്ലാതിരുന്നതിനെ ഇപ്പോൾ സിമ്മനാരിയിൽ വരുത്തീട്ടുണ്ട. ഗുളിക ഒന്നിനു വില രൂപാ കാൽ. ആവശ്യമുള്ളവർ വാങ്ങിക്കൊള്ളുവാൻ ഇതിനാൽ അറിയിച്ചുകൊള്ളുന്നു.

MAR THOMAS PRESS
KOTTAYAM.